ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

വിദ്യാധിരാജ ( ചട്ടമ്പിസ്വാമി ) സാഹിത്യം

# പരമഭട്ടാരക
# ശ്രീചട്ടമ്പിസ്വാമികൾ

**ജീവചരിത്രസംഗ്രഹം**

പി. കെ. പരമേശ്വരൻനായർ

**രസകരങ്ങളായ സംഭവങ്ങൾ**

എൻ. ഗോപിനാഥൻനായർ




ദർശനം പബ്ലിക്കേഷൻസ്—5

# ഓം നമഃ പരമഭട്ടാരക ശ്രീവിദ്യാധിരാജായ !

കാവിവസ്ത്രമില്ല, കമണ്ഡലുവില്ല, തലമുണ്ഡനം ചെയ്തിട്ടില്ല. വിശാലമായ നെററി, ഇരുവശത്തും ഒഴുകിക്കിടക്കുന്ന നരനിറഞ്ഞ തലമുടി, പൗർണ്ണമിച്ചന്ദ്രനെവെല്ലുന്ന പുഞ്ചിരി, ഹിമധവളമായി മാറുമറഞ്ഞു വയറിലൊതുങ്ങുന്ന താടി, ഒരു സാധാരണ രുദ്രാക്ഷമാല, വിരലിൽ ഇരുമ്പു മോതിരം. അതുംകൊണ്ട് താളംകൊട്ടി ഭട്ടാരികാസ്തവങ്ങൾ മനസ്സിൽ ധ്യാനിക്കുമ്പോളും പരിസരലോകത്തെ വിനോദദൃഷ്ട്യാ കണ്ടുരസിക്കുന്ന നർമ്മപ്രിയനായ നാട്ടുകാരണവർ. സകല ജീവജാലങ്ങളേയും സ്നേഹം ചൊരിയുന്ന ദൃഷ്ടികൊണ്ട് മയക്കി പാർശ്വവർത്തികളാക്കുന്ന ദൈവസമ സമീപനം. ഷൺമുഖദാസനായി തുടങ്ങി ബാലഭട്ടാരകനായി മാറിയ യുഗപ്രഭാവൻ. ശ്രീചക്രസ്ഥിതയായ സുന്ദരിയുടെ വൽസല പുത്രൻ. അതാണ് ശ്രീവിദ്യോപാസകനായ വിദ്യാധിരാജചട്ടമ്പിസ്വാമിതിരുവടികൾ. കീർത്തി കാംക്ഷിക്കാതെ, പ്രശംസകരെ നിരാകരിച്ച് അവതാരപുരുഷനെന്നു പറഞ്ഞു സമീപിച്ചവരെ വികൃതഹാസംകൊണ്ടു പലായനം ചെയ്യിച്ച് ''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'' എന്ന ആപ്തവാക്യം അന്വർത്ഥമാക്കിയ ആ ദിവ്യാനുഭാവൻെറ ലഘുജീവചരിത്രവും അദ്ദേഹത്തിൻെറ ജീവിതത്തിലെ രസനീയങ്ങളും ചിന്തോദ്ദീപകങ്ങളുമായ സംഭവങ്ങളുമാണ് ഈ ഗ്രന്ഥത്തിൻെറ ഉള്ളടക്കം.

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ മഹത്വത്തിലേക്ക് നേരിയ ചില പ്രകാശരശ്മികൾ പതിപ്പിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ഈ പ്രയത്നം ദർശനം പ്രസിദ്ധീകരണങ്ങളിൽ ഈടുററ ഒന്നാണെന്ന് പറയാൻ എനിക്ക് സന്തോഷമുണ്ട്.

**എം. കെ. കെ. നായർ**
രക്ഷാധികാരി, ദർശനം.

വിദ്യാധിരാജ ( ചട്ടമ്പിസ്വാമി ) സാഹിത്യം

# പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികൾ

**ജീവചരിത്രസംഗ്രഹം**
പി. കെ. പരമേശ്വരൻ നായർ

**രസകരങ്ങളായ സംഭവങ്ങൾ**
എൻ. ഗോപിനാഥൻ നായർ

ദർശനം പബ്ലിക്കേഷൻസ്
തിരുവനന്തപുരം



ഓം ഹ്രീം നമോ ഭഗവതേ
സർവജ്ഞായ
പ്രഭൂണാം പ്രഭവേ
ശ്രീവിദ്യാധിരാജായ
നമഃ ||

# അവതാരിക

ഈശ്വരാംശസംഭൂതനായ പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളെ ഏ ക ദേ വ തയായി കരുതി ആരാധിച്ചുവരുന്ന ആധ്യാത്മിക സംഘടനയാണ് 'ദർശനം'. ആ മഹാത്മാവിൻെറ മഹത്ത്വം കാലം ചെല്ലുന്തോറും ലോകത്തു കൂടുതൽ കൂടുതൽ വെളിച്ചം പരത്തിക്കൊണ്ടിരിക്കുന്നു.

ആധ്യാത്മിക മണ്ഡലത്തെ അതുല്യജ്യോതിസ്സു മാത്രമായിരുന്നില്ല അദ്ദേഹം; ആധുനിക കേ ര ള ത്തിൻെറ സ്രഷ്ടാവും കൂടിയായിരുന്നു. കേരളീയരുടെ ചിന്താമണ്ഡലത്തിൽ സാ മൂ ഹ്യ പ രിവർത്തനത്തിൻെറ കൊടുങ്കാററഴിച്ചുവിട്ട ആദ്യത്തെ സാമൂഹ്യപരിഷ്ക്കർത്താവ് ശ്രീചട്ടമ്പിസ്വാമികളായിരുന്നു. ഒരു ജനതയുടെമേൽ അധീശത്വം സ്ഥാപിച്ച് അടക്കിവാഴാനായി കെട്ടിച്ചമച്ച ചരിത്രരേഖകളെയും അബദ്ധസങ്കല്പങ്ങളെയും തിരുത്തിക്കുറിച്ചതും മററാരുമായിരുന്നില്ല. ഇതിനും പുറമെ സമസ്തജീവജാലങ്ങളെയും സമഭാവനയോടെ സ്നേഹിച്ച പരമകാരുണികനും സകലകലകളിലും അ ന്യാ ദൃ ശ മായ പ്രാവീണ്യം പ്രകടമാക്കിയ പരിപൂർണ്ണ കലാനിധിയുമായിരുന്നു സ്വാമി തിരുവടികൾ.

അങ്ങനെയുള്ള ഒരു മഹാത്മാവിനെ അറിയേണ്ട വിധം അറിയാനും ആദരിക്കാനും ക ഴി യ ത്തക്കവിധത്തിലുള്ള വസ്തുനിഷ്ഠവും ആധികാരികവുമായ ഗ്രന്ഥങ്ങൾ ഇനിയും വേണ്ടത്ര ഉണ്ടായിട്ടില്ല. ഉള്ളവതന്നെയും ആ മഹത്ത്വത്തിൻെറ എല്ലാ അം ശ ങ്ങ ളും

പൂർണരൂപത്തിൽ പ്രകാശിപ്പിക്കുന്നുമില്ല. അക്കാരണത്താൽ ആ വിശിഷ്ടജീവിതവും ജീവിതസംഭവങ്ങളും തെററിദ്ധരിക്കപ്പെടുന്നതിനുപോലും ഇടയാകുന്നതായിട്ടാണു കണ്ടു വരുന്നത്.

സ്വാമിതിരുവടികളുടെ അർഥപൂർണമായ ജീവിത സന്ദേശങ്ങൾ കഴിയുന്നത്ര പ്രചരിപ്പിക്കുകയെന്ന സദുദ്ദേശ്യത്തോടെ പ്രവർത്തിച്ചു കൊണ്ടിരിക്കുകയാണ്, ദർശനത്തിന്റെ പ്രസിദ്ധീകരണവിഭാഗം. പ്രശസ്തനും പ്രഗല്ഭമതിയുമായ ശ്രീ. എം. കെ. കെ. നായരുടെ വിദഗ്ദ്ധനേതൃത്വത്തിൽ പ്രവർത്തിച്ചു വരുന്ന ആ വിഭാഗം 'ശ്രീവിദ്യാധിരാജ സാഹിത്യം' എന്ന പേരിൽ ഒരു പ്രത്യേക സാഹിത്യശാഖയ്ക്ക് രൂപം നല്കിയിട്ടുണ്ട്. 'ശ്രീ വിദ്യാധിരാജ ഭജനാവലി' 'ഗീതികാഞ്ജലി' എന്നിങ്ങനെ രണ്ടു ഗാന – കവിതാ സമാഹാരങ്ങൾ ഇതിനകം പ്രകാശിപ്പിച്ചു കഴിഞ്ഞു. കൂടാതെ ശ്രീനാരായണ ഗുരുദേവൻ, മഹാകവി ഉള്ളൂർ, വള്ളത്തോൾ, മൂലൂർ തുടങ്ങിയ ആധ്യാത്മിക ഗുരുക്കൻമാരും കവിശ്രേഷ്ഠൻമാരും സ്വാമി തിരുവടികളെക്കുറിച്ച് രചിച്ചിട്ടുള്ള ശ്ലോകങ്ങളും കവിതകളും സമാഹരിച്ചു പ്രസിദ്ധീകരിക്കാനുള്ള ഉദ്യമം സത്വരം പുരോഗമിച്ചു കൊണ്ടിരിക്കുന്നുമുണ്ട്.

സത്യസന്ധവും സർവസമ്മതവുമായ പല ആധികാരിക ജീവചരിത്ര ഗ്രന്ഥങ്ങളുടെയും കർത്താവായ ശ്രീ. പി. കെ. പരമേശ്വരൻനായർ രചിച്ച സ്വാമി തിരുവടികളുടെ ജീവചരിത്ര സംഗ്രഹമാണ് ഈ പുസ്തകത്തിൽ ആദ്യമായി ചേർത്തിട്ടുള്ളത്.

സാരജ്ഞനായ ശ്രീനാരായണ ഗുരുസ്വാമികളുടെ സൂത്ര വാക്യ സദൃശമായ അനുസ്മരണ ശ്ലോക-

ത്തിൽ വ്യക്തമാക്കിയിട്ടുള്ളതുപോലെ, ഈ പ്രപഞ്ച ജീവിതത്തെ ഈശ്വരലീലയായിമാത്രം കരുതി കാലം കഴിച്ചശേഷം ബ്രഹ്മപദം പൂകിയ 'മഹാപ്രഭു'വായിരുന്നല്ലോ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ. ഈ വസ്തുത വിളിച്ചറിയിക്കുന്ന അനവധി ദൃക്സാക്ഷിസംഭവങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുള്ളവയും അല്ലാത്തവയുമായുണ്ട്. അത്തരം സംഭവങ്ങളുടെ അന്തസ്സാരം ഗ്രഹിക്കാനാവാതെ അവയുടെ ബാഹ്യഭംഗിയിൽ അഭിരമിക്കാനേ അധികംപേർക്കും കഴിഞ്ഞിട്ടുള്ളു. മാത്രമല്ല അവയെല്ലാം കേവലം കൈയ്യടക്കത്തിന്റെയും മെയ്‌വഴക്കത്തിന്റെയും അഭ്യാസ പ്രകടനമായി കരുതിപ്പോരുന്ന മന്ദമതികളുടെ എണ്ണവും കുറവല്ല. സർവ ചരാചരങ്ങളെയും സ്വാത്മാംശമായിക്കണ്ട് സ്നേഹിച്ചിരുന്ന സർവഭൂതപ്രേമിയായിരുന്നു അദ്ദേഹം. ആകയാൽ മനുഷ്യമനസ്സിലെ അജ്ഞാനത്തെയും അഹംബുദ്ധിയെയും അകററി ജീവിതത്തെ സംശുദ്ധവും സ്നേഹമധുരവുമാക്കിത്തീർക്കുകയെന്ന ഉദ്ദേശ്യമാണ് ഈ സംഭവങ്ങളുടെ പശ്ചാത്തലമായി നാംകാണേണ്ടത്. അനുഭവസ്ഥർ രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങളെ മാത്രം ആധാരമാക്കി തയ്യാറാക്കിയ ചില രസനീയ വൃത്താന്തങ്ങളാണ് ഇതിലെ ഉത്തരാർദ്ധമായി രേഖപ്പെടുത്തിയിരിക്കുന്നത്.

സ്വാമിതിരുവടികളുടെ ലഘുജീവചരിത്രവും ഹൃദ്യങ്ങളായ ചില സംഭവങ്ങളും ദർശനം ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത് വിപുലമായ ഒരു ജീവചരിത്ര ഗ്രന്ഥനിർമ്മാണത്തിന്റെ മുന്നോടിയായിട്ടാണ്, സ്വാമ്യുപാസകൻമാരായ അനുവാചകർക്ക് അവശ്യം അറിയേണ്ടതും, ചിന്തിച്ചു രസിക്കുവാനും രസിച്ചു ചിന്തിക്കുവാനും ഉതകുന്നതുമായ ഒരു രുചിരലഘു

വിഭവസത്കാരം ഒരുക്കുക എന്നതു മാത്രമേ ഈ ഗ്രന്ഥംകൊണ്ടുദ്ദേശിച്ചിട്ടുള്ളു. ആധ്യാത്മിക നിലവാരത്തിലേയ്ക്ക് അധികം ഉയർന്നു ചെന്നിട്ടില്ലാത്ത സാധാരണവായനക്കാരുടെയും ജിജ്ഞാസാശാന്തിക്ക് ഈ പ്രസിദ്ധീകരണം സഹായകമാകുമെന്നതിൽ സംശയമില്ല.

രേഖപ്പെടുത്തിയിട്ടില്ലാത്തതും സ്വാമിതിരുവടികളുടെ മഹത്വത്തിന് അനുഗുണവുമായ വിചാരരമണീയതയാർന്ന ഒട്ടേറെ സംഭവങ്ങൾ ദർശനം ഇനിയും സമാഹരിച്ചു കൊണ്ടിരിക്കുന്നു. അധികം താമസിയാതെ പുസ്തകരൂപത്തിൽ അവയും പുറത്തിറങ്ങുന്നതാണ്.

''ചിത്തമേ പോരും യത്നം
നീയൊരു കുട്ടിയുറു-
മ്പ,ദ്ദിവ്യപുരുഷന്റെ
മാഹാത്മ്യമൊരർണവം.''

എന്നു മഹാകവി വള്ളത്തോൾ പറയുന്നത് സാരാംശത്തിൽ അനുസരിക്കേണ്ട നിർദേശമാണ്. എന്നിരുന്നാലും 'ദർശനം' എന്ന ഈ സംഘടനാപിപീലിക അലംഭാവം കൂടാതെ അതിന്റെ പ്രയത്നം—പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്വമഹാസുധാർണവ രസാസ്വാദന പ്രയത്നം-നിസ്തന്ദ്രമായി മുമ്പോട്ടു കൊണ്ടുപോകുവാൻ തീരുമാനിച്ചിരിക്കുകയാണ്.

"നഹികല്യാണകൃത് കശ്ചിദ്
ദുർഗതിം താത ഗച്ഛതി''

എന്ന ഗീതാവചനമത്രേ അതിന്റെ സഞ്ചാരമാർഗത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന മണിദീപം.

സ്വാമിതിരുവടികളെപ്പററി പ്രഭാഷണത്തിനും മററും ദർശനത്തിലെ അംഗങ്ങൾ പല ദിക്കിലും ചെല്ലുന്ന അവസരങ്ങളിൽ അവിടെ കൂടാറുള്ള ശതക്കണക്കിനുള്ളആളുകൾ ചോദിക്കാറുള്ള മുഖ്യമായ ചോദ്യം, ''സ്വാമികളുടെ ജീവചരിത്രം വല്ലതുമുണ്ടോ,'' എന്നാണ്. മറെറാരു ചോദ്യം, ''സ്വാമികളുടെ ജീവിതത്തിലെ രസകരങ്ങളായ ചില സംഭവങ്ങൾ ഞങ്ങൾക്ക് അറിഞ്ഞാൽക്കൊള്ളാമെന്നുണ്ട്. അതിനു പററിയ വല്ല പുസ്തകവുമുണ്ടോ ? '' എന്നാണ്. ഈ രണ്ടാവശ്യങ്ങളും തികച്ചും അഭികാമ്യങ്ങളാണെന്നു മനസ്സിലാക്കിയ ശേഷമാണ് ഈ പുസ്തകം സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളത്. ജീവചരിത്രസംഗ്രഹം ശ്രീ പി. കെ. പരമേശ്വരൻനായർ എഴുതിയിട്ടുള്ളതും അദ്ദേഹത്തിൻെറ സമ്മതത്തോടെ ഇതിൽ എടുത്തു ചേർത്തിട്ടുള്ളതുമാണ്. എങ്കിൽ രസകരങ്ങളായ സംഭവങ്ങളാകട്ടെ ദർശനം സംഘടനയുടെ കാര്യദർശിയായ ശ്രീ. എൻ. ഗോപിനാഥൻ നായർ ആധികാരിക ഗ്രന്ഥങ്ങളെ ആശ്രയിച്ച് തയ്യാറാക്കിയിട്ടുള്ളവയാണ്. ഈ സംഭവങ്ങളിൽ അതിശയോക്തിസ്പർശം കൂടാതെ കഴിക്കുവാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. ആവിഷ്കരണത്തിൽ കാണിച്ചിരിക്കുന്ന സരളസുന്ദരമായ ശൈലി അനുവാചകൻമാരെ ഹഠാൽ ആകർഷിക്കുമെന്നതിൽ സംശയമില്ല .ഗൗരവം വേണ്ട ദിക്കിൽ തദനുസൃതമായ പദങ്ങളും വാക്യങ്ങളും പ്രയോഗിക്കുവാൻ ഗ്രന്ഥകർത്താവ് ശ്രദ്ധിച്ചിരിക്കുന്നു.

ഈദൃശസംഭവങ്ങൾ കേവലം മെയ്യടക്കു—കയ്യടക്കു—വിദ്യകളായി കാണാതിരിക്കുന്നതിനുവേണ്ടി അവയിലന്തർഭവിച്ചിട്ടുള്ള തത്വങ്ങൾ ധ്വനിപ്പിക്കുന്നതിനു പററിയ ചില ചിന്താമധുരങ്ങളായ വാക്യങ്ങ

ളും യഥോചിതം ഇതിൽ ഘടിപ്പിച്ചു കാണുന്നു. ഓരോ സംഭവത്തിലും സൂക്ഷ്മദൃഷ്ടികൾക്ക് അഗാധങ്ങളായ ആശയങ്ങളുടെ ഒരു കാന്തിപ്രവാഹധാര കണ്ടെത്തുവാൻ സാധിക്കും എന്ന് അനുവാചകൻമാരെ ഉദ്ബോധിപ്പിക്കുവാൻ ആ വാക്യങ്ങൾ സഹായകങ്ങളാണ്

ഏതറിയപ്പെട്ടാൽ എല്ലാം അറിയപ്പെടുമോ അതറിയുകയും അനുഭവിക്കുകയും ചെയ്തുകൊണ്ട് ജീവൻമുക്തനായും വൈരാഗ്യധനനായും നർമ്മരസപ്രിയനായും എഴുപതു കൊല്ലക്കാലം ജീവിച്ച് കേരളത്തെ ധന്യധന്യമാക്കിയ പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികൾ ലോകം കണ്ടിട്ടുള്ള ആധ്യാത്മികാചാര്യൻമാരിൽ അഗ്രഗണ്യ പംക്തിയിൽ സ്ഥാനമുറപ്പിച്ചിട്ടുള്ള മഹേശ്വരാവതാരമാണ് എന്നു ദൃഢമായി വിശ്വസിക്കുന്ന ദർശനം എന്ന സംഘടനയുടെ ഈദൃശ പ്രവർത്തനങ്ങൾ കേരളീയർക്ക് അത്യന്തം പ്രിയപ്പെട്ടതായിരിക്കും എന്നു ഞാൻ കരുതുന്നു. താമസിയാതെ ഈ ഗ്രന്ഥങ്ങളെ ഇംഗ്ലീഷ്, ഹിന്ദി എന്നീ ഭാഷകളിലേക്ക് വിവർത്തനം ചെയ്യിച്ച് പ്രസിദ്ധീകരിക്കുവാനും ഭാരവാഹികൾ ഉദ്ദേശിച്ചിട്ടുണ്ട്. സംഘടനയുടെ പുരോഗതിക്ക് എല്ലാ സഹൃദയരുടെയും സഹകരണം പ്രതീക്ഷിച്ചുകൊള്ളുന്നു.

എ. വി. ശങ്കരൻ



# പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ

## [ ലഘുജീവചരിത്രം ]

പി. കെ. പരമേശ്വരൻനായർ

ഒരു വ്യക്തിയുടെ ജീവിതത്തിൻ പാരമ്പര്യത്തിനു വല്ല പ്രാബല്യവുമുണ്ടെങ്കിൽ ശ്രീ ചട്ടമ്പിസ്വാമികൾ ആ അംശത്തിലും പരമധന്യനായിരുന്നെന്നു പറയാം. അവിടത്തെ പൂർവികരിൽ പലരും യോഗവിദ്യയിലും ആദ്ധ്യാത്മികപദവിയിലും ലബ്ധപ്രതിഷ്ഠരായിരുന്നെന്നുള്ളതിനു ലക്ഷ്യങ്ങളുണ്ട്. ഈശ്വരപിള്ള എന്നൊരു പൂർവികൻ നേരത്തെ നിശ്ചയിച്ചിരുന്ന ദിവസം നിത്യകർമ്മാനുഷ്ഠാനങ്ങളെല്ലാം കഴിഞ്ഞുവന്ന് ധ്യാനനിഷ്ഠനായിരുന്നു ദേഹത്യാഗം ചെയ്ത ഒരു യോഗിവര്യനായിരുന്നു. ''നാരായണമൗനി'' എന്ന പേരിൽ അറിയപ്പെടുന്ന മറ്റൊരു കാരണവരും സിദ്ധനായ ഒരു സന്യാസിയായിരുന്നു. സ്വാതിതിരുനാൾ മഹാരാജാവിന്റെ സമകാലികനായി ഉമ്മിണിപ്പിള്ള എന്ന പേരിൽ വേറൊരു യതീശ്വരനും സ്വാമികളുടെ കുടുംബത്തിൽ ജീവിച്ചിരുന്നു. അതിലെ ഒരു ശാഖ പിന്നീട് തിരുവനന്തപുരത്ത് കൊല്ലൂർ എന്ന സ്ഥലത്തേക്കു മാറി താമസമായതോടുകൂടി ഉള്ളൂർക്കോട് എന്ന വീടുമായി. അവിടെയാണ് അദ്ദേ

ഹത്തിൻെറ കുടുംബം. പ്രസ്തുതഗൃഹത്തിലെ തിരുനങ്ക എന്ന സ്ത്രീയുടെയും സമീപസ്ഥനായിരുന്ന വാസുദേവശർമ്മ എന്ന മലയാളബ്രാഹ്മണൻേറയും സീമന്തസന്താനമായി 1029-ാമാണ്ട് ചിങ്ങമാസത്തിലെ ഭരണിനാളിൽ ചട്ടമ്പിസ്വാമികൾ ഭൂജാതനായി. ഒരു സഹോദരിയും ഒരു സഹോദരനും പിന്നീട് ജനിച്ചെങ്കിലും സഹോദരൻ ശൈശവത്തിൽ തന്നെ മരിച്ചുപോയി. ദാരിദ്ര്യപീഡിതമായ ഒരു കുടുംബമായിരുന്നു ഉള്ളൂർക്കോട്. അതിനാൽ ബാലൻെറ വിദ്യാഭ്യാസകാര്യത്തിൽ കാരണവൻമാർക്കോ അമ്മയ്ക്കോ യാതൊരു ശ്രദ്ധയും ചെലുത്താൻ കഴിഞ്ഞില്ല. എട്ടുപത്തു വയസ്സാകുന്നതുവരെ വിദ്യാരംഭമെന്ന പ്രഥമചടങ്ങുപോലും നിർവഹിക്കുകയുണ്ടായില്ല. എങ്കിലും കുഞ്ഞന് * അതായിരുന്നു ബാലൻെറ പേര്—പഠിത്തത്തിൽ ജൻമായത്തമെന്നപോലെ ഒരാസക്തിയുണ്ടായിരുന്നു. വയസ്യരായ കുട്ടികൾ വീടിൻെറ പടിക്കലൂടെ അടുത്തുള്ള നാട്ടു പള്ളിക്കൂടത്തിലേക്കുപോകുന്ന കാഴ്ച ആ കുട്ടിയെ ആകർഷിച്ചു. അവരിൽ ഒരുവൻ അടുത്ത വീട്ടിലുള്ളതായിരുന്നതിനാൽ അവൻെറ ഓല കൂടെക്കൂടെ വാങ്ങി, അവൻ പഠിച്ച അക്ഷരങ്ങൾ കുഞ്ഞനും മനസ്സിലാക്കി വന്നു. ക്രമേണ മററു കുട്ടികളോടൊപ്പം കൂട്ടിവായന പഠിക്കാൻ ആ വിധം കുഞ്ഞനു സാധിച്ചു.

## ബാല്യകാലസാഹചര്യങ്ങൾ

ഉള്ളൂർക്കോട് വീടിന് അടുത്താണ് കൊല്ലൂർമഠം. അവിടം പഴയ കാലംമുതൽക്കേ ഒരു വിദ്യാസങ്കേതമാ

* മാതാപിതാക്കൻമാർ അദ്ദേഹത്തെ നാമകരണം ചെയ്തത് അയ്യപ്പൻ എന്നായിരുന്നു. എന്നാൽ കുഞ്ഞൻ എന്ന ഓമനപ്പേരാണ് പിന്നീട് പതിഞ്ഞത്.

ന്. പരദേശ ബ്രാഹ്മണനായ ഒരു ശാസ്ത്രികൾ അവി ടെ ചില കുട്ടികളെ സംസ്കൃതം പഠിപ്പിക്കുന്നുണ്ടാ യിരുന്നു. കുഞ്ഞൻ ആ മഠത്തിലെ അന്തർജനങ്ങ ളുടെ കണ്ണിലുണ്ണിയായിരുന്നതിനാൽ പകൽ മിക്ക സ മയവും അവിടെത്തന്നെ കഴിഞ്ഞുവന്നു. അതിനിട യ്ക്ക് പ്രഭാതത്തിൽ ശാസ്ത്രികളുടെ സംസ്കൃതാധ്യാ പനത്തിന്റെ തരംഗങ്ങൾ ബാലനെ ആകർഷിച്ചു. ശാസ്ത്രികൾ മററു കുട്ടികളെ പഠിപ്പിക്കുന്ന ഭാഷയിലും, വിഷയങ്ങളിലും ബാലനു എന്തോ പൂർവജന്മവാസ ന കൊണ്ടെന്നപോലെ അതിയായ താത്പര്യം തോന്നി. അവൻ ദൂരെ മാറിയിരുന്ന് അതൊക്കെ കേട്ടു വന്നു. ക്രമേണ നേരിട്ടു പഠിച്ചിരുന്ന കുട്ടികളോടൊപ്പമോ അതിൽ കൂടുതലോ സംസ്കൃതം കുഞ്ഞൻ മനസ്സി ലാക്കി. ഏകദേശം ഒരു സംവത്സരം ഇങ്ങനെ കഴി ഞ്ഞതിനുശേഷം മാത്രമേ ശാസ്ത്രികൾ തനിക്ക് ഇപ്രകാരമൊരു പരോക്ഷശിഷ്യൻ ഉണ്ടെന്നു മനസ്സിലാ ക്കിയുള്ളു. ബാലനെ പരീക്ഷിച്ചപ്പോൾ, താൻ മുഖദാവിൽ പഠിപ്പിച്ചുവന്ന ശിഷ്യൻമാരിൽ തെളി ഞ്ഞതിനെക്കാൾ കൂടുതൽ വിദ്യ ഈ അജ്ഞാതശി ഷ്യനിൽ പ്രകാശിച്ചതായിക്കണ്ട് അദ്ദേഹം അദ്ഭുത പ്പെട്ടു. പിന്നെ അദ്ദേഹം സസന്തോഷം ആ ബാലനെ ക്കൂടി തന്റെ ശിഷ്യഗണത്തിൽ ഉൾപ്പെടുത്തി. സംസ് കൃതഭാഷയിലെ മിക്ക കാവ്യങ്ങളും കുഞ്ഞൻ അല്പ കാലത്തിനുള്ളിൽ അനായാസേന പഠിച്ചു. പിൽക്കാല ത്തു കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമികളിൽ മിക്കവാറും പരാപേക്ഷകൂടാതെ തന്നെ ഉദിച്ചുയർന്നു പ്രകാശിച്ച വിവിധകലാവല്ലഭത്വത്തിന്റെയും വിദ്യാധിനായക ത്വത്തിന്റെയും അടിസ്ഥാനം, അന്വേഷിക്കുന്നവർ അദ്ദേഹത്തിന്റെ ബാല്യകാലം മുതല്ക്കേ തെളി ഞ്ഞുകണ്ട ഈ വാസനാവൈഭവത്തെ മനസ്സിലാക്കേണ്ട

താണ്. പാർവതിയുടെ വിദ്യാഭ്യാസ കാലത്തെപ്പററി പറയുമ്പോഠം.

"സ്ഥിരോപദേശാമുപദേശകാലേ
പ്രപേദിരേ പ്രാക്തനജന്മവിദ്യാഃ"

എന്നു കാളിദാസൻ പറഞ്ഞിട്ടുള്ളതു ചട്ടമ്പിസ്വാമികളെ സംബന്ധിച്ചും പരമാർത്ഥമാണ്. ബാല്യത്തിൽ അദ്ദേഹം പഠിക്കുകയല്ല ചെയ്തത്, ജന്മനാൽത്തന്നെ സിദ്ധമായിരുന്നവാസനകളെ സാഹചര്യങ്ങഠം കൊണ്ടു ഉത്തേജിപ്പിക്കുകയായിരുന്നു. " ഞാൻ എന്റെ മറവി തീർക്കുകയായിരുന്നു " എന്നാണ്, ഏതോ ഒരു കാര്യം നിമിഷത്തിനുള്ളിൽ ഹൃദിസ്ഥമാക്കിയതിൽ അദ്ഭുതപരതന്ത്രനായിനിന്ന ശിഷ്യനോടു സ്വാമികഠം തന്നെ ഒരിക്കൽ സമാധാനം പറഞ്ഞത്.

സംസ്കൃതപഠനം കൊണ്ടുമാത്രം കുഞ്ഞൻ തൃപ്തിപ്പെട്ടില്ല. അടുത്തുതന്നെയുള്ള പേട്ടയിൽ രാമൻപിള്ളആശാൻ ഒരു പള്ളിക്കൂടം നടത്തിവന്നു. അവിടെ യുവാക്കൻമാർക്കു ആവശ്യമുള്ള കണക്ക്, തമിഴ്, സംഗീതം എന്നിങ്ങനെ പലതും അന്നത്തെ രീതിക്ക് അഭ്യസിപ്പിച്ചിരുന്നു. പാഠശാലയിലെപഠിത്തവും കുഞ്ഞൻ അനായസം നിർവഹിച്ചു. തന്റെ പ്രായത്തിൽ കവിഞ്ഞ വിദ്യാർത്ഥികളേയും ഉല്ലംഘിക്കുമാറുള്ള പാടവം ഓരോ വിഷയത്തിലും അയാഠം പ്രദർശിപ്പിച്ചു. ശിഷ്യൻ ഗുരുവിന്റെ എന്നപോലെ പൊതുവേതന്നെ എല്ലാവരുടേയും ശ്രദ്ധയിൽപെട്ടു. രാമൻപിള്ള ആശാൻ കുഞ്ഞൻപിള്ളയെ തന്റെ പാഠശാലയിലെ ചട്ടമ്പി ( മോണിട്ടർ ) ആക്കി. അന്നുമുതല്ക്കാണ് കുഞ്ഞൻ " കുഞ്ഞപിള്ള ചട്ടമ്പി " ആയത്. സംന്യാസത്തിൽ ഉയർന്ന പദവിയിൽ എത്തിയിട്ടും ഈ പേര് നിലനിന്നു.

11

ബാല്യം മുതല്ക്കേ കുഞ്ഞൻപിള്ള ഉത്സാഹശീലനും സരസ സംഭാഷകനും ആയിരുന്നു. സംഗീതത്തിൽ അന്നേ അസാധാരണ വാസന ഉണ്ടായിരുന്നു. ശ്ലോകങ്ങളും കിളിപ്പാട്ടുകളും കുഞ്ഞൻെറ മധുരകണ്ഠത്തിൽനിന്നും ആസ്വദിക്കാൻ ആ പാഠശാലയിലെ അന്തേവാസികൾ മാത്രമല്ല പരിസരവാസികൾപോലും ആകാംക്ഷ പൂണ്ടിരുന്നുവത്രേ. എങ്കിലും ആവക സാരസ്യങ്ങളുടെ അകമെ എന്തോ ഒരു ഘനഭാവം— ചിന്താപരത—അയാളെ മററുള്ളവരിൽ നിന്നു കുറെയൊക്കെ അകററി വന്നിരുന്നു. കളിയിലും ദേഹശുദ്ധിയിലുമുള്ള നിഷ്ഠ, ക്ഷേത്രസന്നിധിയിലെ പ്രാർത്ഥന, കൂടെക്കൂടെയുള്ള ധ്യാനം മത്സ്യമാംസങ്ങൾ കഴിക്കാതിരിക്കുക എന്നിവ കുഞ്ഞൻപിള്ളയുടെ പ്രത്യേകതകളായിരുന്നു. കൊല്ലൂർ ക്ഷേത്രത്തിൻെറയും മഠത്തിൻെറയും പരിസരങ്ങൾ ആ വക പ്രവണതകളെ പോഷിപ്പിക്കാൻ പര്യാപ്തവുമായിരുന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം ആ ക്ഷേത്രസന്നിധിയിൽ ഒരു സംന്യാസിയുടെആഗമനം ഉണ്ടായതു് കുഞ്ഞൻപിള്ളയുടെ ശ്രദ്ധയെ ഝടിതി ആകർഷിച്ചു. സമാധിസ്ഥനായിരുന്ന സംന്യാസി ഒരവസരത്തിൽ കണ്ണുതുറന്നപ്പോൾ തന്നിൽ ദത്തശ്രദ്ധനായി നിന്ന കുഞ്ഞൻപിള്ളയെയാണു കണ്ടത്. അന്നുമുതൽ ഏതാനും ദിവസങ്ങൾ അവർഒന്നിച്ചു കഴിഞ്ഞു. സംന്യാസി പിരിയുമ്പോൾ കുഞ്ഞൻപിള്ളയ്ക്കു ഒരുപദേശം നല്കി. '' ഇതുകൊണ്ടു് നിനക്കു എല്ലാസിദ്ധികളും ഉണ്ടാകും '' എന്നു അനുഗ്രഹിക്കുകയും ചെയ്തു. ആ ഉപദേശമാണു് സ്വാമിയെ വലിയ സുബ്രഹ്മണ്യഭക്തനും സകലകലാവല്ലഭനുമാക്കിത്തീർത്ത 'സുബ്രഹ്മണ്യമന്ത്രം.' അതിൻെറ ശക്തിയാണു തനിക്കു

വല്ല സിദ്ധികളും ഉണ്ടെങ്കിൽ അതിനൊക്കെ നിദാന മെന്നു സ്വാമികരം പിന്നീടു പലരോടും പ്രസ്താവി ച്ചിട്ടുണ്ട്.

പക്ഷെ ഭക്തിയും ചിന്തയും കൊണ്ടുമാത്രം കു ഞ്ഞൻപിള്ള തൃപ്തിപ്പെട്ടില്ല. അതിനിടയ്ക്കു സം ഗീതം, ചിത്രമെഴുത്ത്, കായികാഭ്യാസം മുതലായവ യിലും, താത്പര്യം പ്രദർശിപ്പിച്ചു. ഏതുകാര്യവും ശ്രദ്ധവച്ചാൽ ഉടനെ പഠിക്കാനുള്ള ഒരു പ്രത്യേക പാടവം കുഞ്ഞൻപിള്ളയ്ക്കുണ്ടായിരുന്നു.

## ലോകരംഗത്തേക്ക്

രാമൻപിള്ള ആശാൻെറ കളരിയിലെ വിദ്യാഭ്യാ സം ദീർഘകാലം തുടർന്നില്ല. അതു പൂർത്തിയാകു ന്നതിനു മുമ്പുതന്നെ കുടുംബത്തിലെ ദാരിദ്ര്യം ബാ ലനെ തുറിച്ചു നോക്കിത്തുടങ്ങി. അമ്മയേയും മററു കുടുംബാംഗങ്ങളേയും സംരക്ഷിക്കേണ്ട കടമ അയാ ളിൽ നിക്ഷിപ്തമായിരുന്നു. അതിനാൽ ഉപജീവന മാർഗ്ഗം ഏതെന്നുള്ള പ്രശ്നമായി, പക്ഷെ ഉയർന്ന നിലവാരത്തിലുള്ള തൊഴിലേ ആകാവൂ എന്ന് ആ ബാലൻ നിനച്ചതേയില്ല. കൂലിവേലയ്ക്കും അയാരം ഒരുമ്പെട്ടു. അതു സർ. ടി. മാധവറാവു ദിവാനായി ഭരിക്കുന്ന കാലമായിരുന്നു. പുതിയ ഹജ്ജൂർ കച്ചേ രിയുടെ പണി തകൃതിയായി നടന്നുവന്നിരുന്നു. ചു ടുകല്ലു പിടിക്കുക, മണ്ണെടുത്തിടുക മുതലായ ജോലി കരംക്ക് കുഞ്ഞനും ചേർന്നു. '' ഈ കച്ചേരിപ്പണിക്ക് ഞാനും മണ്ണുകുറച്ചു ചുമന്നിട്ടുള്ളവനാണ് '' എന്ന് സ്വാമികരം പില്ക്കാലത്തു പറയാറുണ്ടായിരുന്ന ത്രേ. താമസിയാതെ കുഞ്ഞൻപിള്ളയുടെ ജ്യേഷ്ഠൻ, രജിസ്ററർ കച്ചേരിയിൽ എഴുത്തുജോലിയുണ്ടായിരു

ന കൃഷ്ണപിള്ളയെന്ന ആറം അനുജന്റെ വടിവൊത്ത കയ്യക്ഷരം കണ്ട് അയാളെ തന്റെ ജോലിസ്ഥലമായ നെയ്യാററിൻകര രജിസ്ററർ കച്ചേരിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. കുറച്ചുകാലത്തേക്കു ആധാരമെഴുത്തായിരുന്നു കുഞ്ഞൻപിള്ളയുടെ ജോലി. അന്നത്തെ രീതികളേയും ചില സംഭവങ്ങളേയും * കൃഷ്ണപിള്ള തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം ഇങ്ങനെ പറയുന്നു.

''അമ്മയുടെ നിർബന്ധം അനുസരിച്ച് കുഞ്ഞൻപിള്ള ചട്ടമ്പി എന്റെകൂടെ ആധാരമെഴുതാൻ പോന്നു. നെയ്യാററിൻകരയിലും ഭൂ ത പ്പാ ണ്ടി യിലും എന്നോടൊരുമിച്ച് ആധാരം എഴുതിയിട്ടുണ്ട്. ആധാരമെഴുത്ത് ഒരു ഗവൺമെൻറുദ്യോഗമല്ല. ഒരു ആധാരം എഴുതിയാൽ ഒരു പണം പ്രതിഫലം കിട്ടും. ഷൺമുഖസുന്ദരംപിള്ള എന്നൊരാറം നാല്പത്തയ്യാമാണ്ട് നെയ്യാററുംകര രജിസ്ട്രേഷൻ ഇൻസ്പെക്ടരായിരുന്നു. കുഞ്ഞന്റെ കയ്പട കണ്ട് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹവും ഒരു സുബ്രഹ്മണ്യോപാസകനായിരുന്നു. കുഞ്ഞനും അന്ന് ഏതാണ്ടൊക്കെ ഉപസാനയുണ്ട്. എന്റെ കൂടെ ആദ്യത്തെ ദിവസം ആധാരം എഴുതിയ വകയിൽ എട്ടു പണം കിട്ടി. ഇതു അത്ര സാധാരണമല്ല. കിട്ടിയത് വീട്ടിൽ അയച്ചു കൊടുക്കുകയാണു പതിവ്. വേദാന്തിയായ ഷൺമുഖസുന്ദരംപിള്ള കുഞ്ഞന്റെ നടപടിയിൽ സന്തോഷിച്ച് രജിസ്ത്രാഫീസിൽ സ്വകാര്യമായ ഒരു നിശ്ചയം ചെയ്തു. ആധാരം എഴുതിയാലും ശരി ഇല്ലെങ്കിലും

* ഇദ്ദേഹമാണു പില്ക്കാലത്തു കൊല്ലൂരമ്മാവൻ എന്ന പേരിൽ അ റി യ പ്പെ ട്ടി രു ന്ന സ്വാമികളുടെ പിതൃഷ്ഠൻ

ശരി കുഞ്ഞൻപിള്ളയ്ക്കു എട്ടു ചക്രം വൈകുന്നേരം ആഫീസിൽ നിന്നും കൊടുക്കണമെന്നുള്ളതായിരുന്നു അത്. കുഞ്ഞൻപിള്ള എഴുതാൻ മടി കാണിക്കാറില്ല. എന്നാൽ ആധാരം എല്ലാവർക്കും എഴുതാൻ കിട്ടിയില്ലെന്നുവരും. കുഞ്ഞൻപിള്ളയ്ക്കു എട്ടു ചക്രം കിട്ടിയാൽ അന്ന് ഒരു കാശും കിട്ടാത്ത കൂട്ടുകാർക്ക് അതിൽനിന്നും ഒന്നും രണ്ടും ചക്രം വീതിച്ചു കൊടുക്കും. ഞാൻ ഇതു കണ്ടു പലപ്പോഴും ദേഷ്യപ്പെട്ടിട്ടുണ്ട്. എന്നാൽ '' അവർക്ക് പട്ടിണി നമുക്കു പട്ടിണിപോലെ തന്നെയല്ലേ, എന്നു എന്നോടു പറഞ്ഞ് എന്റെ കാലു പിടിക്കും.''

ഇടയ്ക്കു കുറേക്കാലം കൃഷ്ണപിള്ള ഭൂതപ്പാണ്ടി രജിസ്ട്രർ കച്ചേരിയിൽ ജോലിക്കു പോയി. അപ്പോഴും അനുജനെക്കൂടി അദ്ദേഹം കൊണ്ടുപോയി. അന്നത്തെ ചില സംഭവങ്ങളും ശ്രദ്ധേയമാണ്.

കൃഷ്ണപിള്ള പറയുന്നു:—

''ഭയമെന്നുള്ളത് കുഞ്ഞനില്ല. ഭൂതപ്പാണ്ടിയിൽ എന്നോടുകൂടി അധികനാൾ താമസിച്ചില്ല. അക്കാലത്ത് അവിടെ അതിശക്തിയായി അടിച്ചിരുന്ന കാററ് കുഞ്ഞന് അസഹനീയമായിത്തോന്നിയിരുന്നു. അവിടെ താമസിച്ചാൽ അയാൾ പെട്ടുപോകുമെന്നുപോലും എന്നോട് സങ്കടം പറഞ്ഞു. എനിക്ക് കുഞ്ഞനെ തിരുവനന്തപുരത്തേക്ക് അയയ്ക്കാൻ മനസ്സായിരുന്നില്ല. കാരണം അവൻ അവിടെച്ചെന്നാൽ ഒരു മാതിരി ഗുസ്തിയും വേദാന്തവും തെണ്ടിത്തിരിഞ്ഞുള്ള നടപ്പും, പ്രസംഗവും ഒക്കെയാണ് ജോലി എന്ന് എനിക്കറിയാം. അതിനാൽ നെയ്യാററിൻകരെപ്പോയി താമസിപ്പാൻ ഞാൻ ഏർപ്പാടു ചെയ്തു. ഒരു ദിവസം രാത്രി

അവിടെ നിന്നും പുറപ്പെടാൻ ഭാവിച്ചു. അന്നത്തെ നിലയ്ക്ക് ഭൂതപ്പാണ്ടിയിൽ നിന്നും തനിയെ നെയ്യാററിൻകരവരെ ഒരുത്തരും നടക്കുമാറില്ല. രാത്രി പോകണ്ട എന്നു ഞാൻ വിലക്കി. സാരമില്ല, 'എന്നെ ആരും പിടിച്ചു തിന്നുകയില്ല' എന്നു പറഞ്ഞ് അവിടെ നിന്നും പുറപ്പെട്ടു. നെയ്യാററിൻകരെ എത്തി കുഞ്ഞനിൽ നിന്നും എഴുത്തു കിട്ടുന്നതുവരെ എനിക്ക് ഒരു സമാധാനവും വന്നില്ല. ഉടൻ എഴുത്തു വന്നുചേർന്നു''

രജിസ്ററർ കച്ചേരികളിലെ ജോലി കുഞ്ഞൻപിള്ളയ്ക്ക് ദീർഘകാലം തുടരാൻ കഴിഞ്ഞില്ല കേവലം കാലയാപനംകൊണ്ടു മാത്രം കഴിച്ചുകൂട്ടാവുന്ന പ്രകൃതക്കാരനായിരുന്നില്ല കുഞ്ഞൻപിള്ള. അമിതമായ വിജ്ഞാനതൃഷ്ണ, ആധ്യാത്മികമായ അന്വേഷണബുദ്ധി, ലൗകികകാര്യങ്ങളിൽ അനാസക്തി എന്നിവ ആ യുവാവിനെ എപ്പോഴും അസ്വസ്ഥചിത്തനാക്കിക്കൊണ്ടിരുന്നു. ഏതായാലും ഉടനെ തന്നെ സ്വന്തം സ്ഥലത്തേയ്ക്കു മടങ്ങുകയാണ് ചെയ്തത്. മിക്കവാറും പേട്ടയിൽ രാമൻപിള്ള ആശാൻെറ പരിചയപരിധിയിൽ തന്നെ പിന്നെയും കഴിഞ്ഞുകൂടി.

## മഹത്സമാഗമങ്ങൾ — സഞ്ചാരം

ആശാൻെറ ഉത്സാഹത്തിൽ അന്ന് അവിടെ 'ജ്ഞാന പ്രജാഗരം ' എന്നൊരു സഭ നടന്നു വന്നു. വിജ്ഞാനാന്വേഷകനായ കുഞ്ഞൻപിള്ള സഭാനടപടികളിൽ സജീവമായ പങ്കു വഹിച്ചു. അതു കൂടുതൽ പരിചയങ്ങൾക്കും, സമ്പർക്കങ്ങൾക്കും വഴിതെളിച്ചു. അന്നു റസിഡൻസി മാനേജരായിരുന്ന തൈക്കാട്ടയ്യാവ് എന്ന ഒരു യോഗി സഭയിലെ അംഗമായിരുന്നു.

കുഞ്ഞൻപിള്ള അദ്ദേഹവുമായി പരിചയപ്പെട്ടു. അയ്യാവ് സുബ്രഹ്മണ്യോപാസകനും, ഹഠയോഗിയും ആയിരുന്നു. കുഞ്ഞൻപിള്ളയുടെ യോഗവിജ്ഞാനതൃഷ്ണയ്ക്കു സ്വല്പമൊരു ശമനം കിട്ടാൻ അയ്യാവിന്റെ സമ്പർക്കം പ്രയോജകീഭവിച്ചു. തമിഴിലെ പല ഹഠയോഗാഭ്യാസങ്ങളും അയ്യാവിൽ നിന്നും കുഞ്ഞൻപിള്ള ശീലിച്ചു, പക്ഷെ അതുകൊണ്ടു മാത്രം തത്വാന്വേഷകനായ കുഞ്ഞൻപിള്ളയ്ക്കു പൂർണ്ണതൃപ്തി കിട്ടിയില്ല.

സ്വാമിനാഥദേശികൻ എന്നൊരു തമിഴ് വിദ്വാൻ അന്നു തിരുവനന്തപുരം രാജകീയ കോളേജിൽ തമിഴ് പണ്ഡിതരായി ഇരുന്നിരുന്നു. തമിഴിൽ 'ഇലക്കണ വിളക്കം' എന്ന മഹാ ഗ്രന്ഥമെഴുതിയ ദേശികപരമ്പരയിൽ പെട്ട ഒരു പണ്ഡിതനായിരുന്നു അദ്ദേഹം. കുഞ്ഞൻപിള്ള അദ്ദേഹത്തോടു പരിചയപ്പെടുകയും തന്റെ ജ്ഞാനതൃഷ്ണയ്ക്കു മറെറാരാശ്രയകേന്ദ്രമായി അദ്ദേഹത്തെ സ്വീകരിക്കയും ചെയ്തു. തമിഴ് തത്വശാസ്ത്ര ഗ്രന്ഥങ്ങളിലേക്കും വ്യാകരണത്തിലേക്കും കുഞ്ഞൻപിള്ളയുടെ ശ്രദ്ധ ബലമായി പതിഞ്ഞത് ദേശികരുടെ സമ്പർക്കത്തോടു കൂടിയാണ്. യോഗശാസ്ത്രപര്യന്തം തമിഴിലുള്ള ഗ്രന്ഥങ്ങളിലെല്ലാം ദേശികർ അപാരപണ്ഡിതനായാരിന്നു അദ്ദേഹത്തിൽ നിന്നും കുഞ്ഞൻപിള്ള തമിഴിലെ വേദാന്ത പ്രകരണങ്ങരം എല്ലാം അഭ്യസിച്ചു. ശിഷ്യന്റെ വൈദുഷ്യസമ്പാദനത്തിലുള്ള അത്യാകാംക്ഷയും ശീഘ്രഗതിയിലുള്ള ആരോഹണവും ഗുരുവിനെ അദ്ഭുതപരതന്ത്രനാക്കി. ഭക്താഗ്രണിയായ ഒരു യുവാവ് ജ്ഞാനയോഗാരുരുക്ഷുവായി അടിക്കടി ഉയരുന്ന കാഴ്ചയാണു വേദാന്തിയായ ഗുരുഭൂതൻ ദർശിച്ചത്.

ഏറെ താമസിയാതെ മറെറാരു മഹത്സമാഗമം കൂടിയുണ്ടായി. നവരാത്രി പ്രമാണിച്ച് നടന്ന വിദ്വൽ സദസ്സിൽ പങ്കുകൊള്ളാൻ പാണ്ടിയിൽ നിന്നു സുബ്ബാജടാപാഠി എന്നൊരു മഹാവിദ്വാൻ തിരുവനന്തപുരത്തെത്തി. അത്തവണത്തെ വിദ്വത് സദസ്സിലെ അഗ്രിമസ്ഥാനം അദ്ദേഹത്തിനു തന്നെയായിരുന്നു. സർവശാസ്ത്രപാരംഗതനും ബ്രഹ്മനിഷ്ഠനുമായിരുന്ന ജടാപാഠികളോടു കുഞ്ഞൻപിള്ളയ്ക്ക് പ്രഥമദർശനത്തിൽത്തന്നെ ബഹുമാനാദരങ്ങൾ തോന്നി. അതുപോലെ തന്നെ ജടാപാഠികൾക്ക് ജ്ഞാനാന്വേഷകനായ യുവാവിനോടും അതീവ വാത്സല്യമായി. നവരാത്രി വിദ്വത് സദസ്സു കഴിഞ്ഞ് സ്വദേശമായ കല്ലടക്കുറിശ്ശിയിലേക്കു മടങ്ങുന്ന ജടാപാഠികൾ ശിഷ്യനെ അങ്ങോട്ടു ക്ഷണിച്ചു. കുഞ്ഞൻപിള്ള സസന്തോഷം അനുഗമിച്ചു. അതോടുകൂടി സ്വാമികളുടെ ജീവിതത്തിലെ മറെറാരു നവ്യാധ്യായം ആരംഭിക്കുകയാണു ചെയ്തത്.

അന്നുവരെ കണ്ടുമുട്ടാൻ ഇടയായ ഗുരുഭൂതൻമാരിൽവച്ചെല്ലാം വ്യത്യസ്തനായിരുന്നു. ജടാപാഠികൾ. ഏതാനും കാലം അദ്ദേഹത്തോടൊന്നിച്ച് താമസിക്കുകയാണു വേണ്ടതെന്നു കുഞ്ഞൻപിള്ളയ്ക്കു തോന്നി. ജടാപാഠികൾക്കാണെങ്കിൽ ശിഷ്യനെപ്പററി തോന്നിയ മതിപ്പ് നാൾക്കുനാൾ വർദ്ധിച്ചു വന്നു. ആ പരിസരങ്ങൾ സദാനേരവും വിദ്വാൻമാരുടെ ശാസ്ത്രവാദകോലാഹലംകൊണ്ട് മുഖരിതമായ ഒരു പുണ്യസ്ഥലമായിരുന്നു. നാലു സംവത്സരകാലം കുഞ്ഞൻപിള്ള ചട്ടമ്പി ആ ജ്ഞാനസിന്ധുവിൽ നിന്ന് ആകണ്ഠം പാനം ചെയ്ത് അവിടെ കഴിച്ചു. സംസ്കൃതത്തിലും തമിഴിലുമുള്ള വേദവേദാന്താദിസകല

ശാസ്ത്രങ്ങളും ആ സമയംകൊണ്ട് അദ്ദേഹം പഠിച്ചു. അവിടെ വന്നുകൊണ്ടിരുന്ന നിരവധി പണ്ഡിതൻമാരോടുള്ള സമ്പർക്കവും വാദപ്രതിവാദങ്ങളും കുഞ്ഞൻപിള്ളയെ ഒരു അസാധാരണ വിവാദപടുവാക്കി. ജടാപാഠികൾക്ക് ശിഷ്യനെ തൻെറ പണ്ഡിത സദസ്സിൽ നിന്ന് വിട്ടയയ്ക്കാൻ തൃപ്തി ഇല്ലായിരുന്നു. എന്നാൽ നാലാം വർഷത്തിൽ, കൂടുതൽ ജ്ഞാനാന്വേഷിയായ ആ യുവാവ് മഹർഷികല്പനായ ഗുരുവിനോട് ആശീർവാദാനുഗ്രഹങ്ങൾ വാങ്ങിപ്പിരിഞ്ഞു.

കുഞ്ഞൻപിള്ള നേരെ സ്വദേശത്തേക്കു മടങ്ങുകയല്ല ചെയ്തത്. പിന്നെയോ ദക്ഷിണഇൻഡ്യ മുഴുവൻ ഒരു പര്യടനത്തിന് ഉദ്യുക്തനാകയായിരുന്നു. ആ സഞ്ചാരത്തിനിടയ്ക്ക് അനേകം മഹത്തുക്കളുമായി അദ്ദേഹം പരിചയപ്പെട്ടു. തമിഴിലും സംസ്കൃതത്തിലുമുള്ള അസംഖ്യം അപൂർവ ഗ്രന്ഥങ്ങൾ സമ്പാദിച്ചു, യോഗാഭ്യാസം, സംഗീതം, ചിത്രകല, ശരീരാഭ്യാസം എന്നിങ്ങനെ പലതിലും കൂടുതൽ പ്രാവീണ്യം നേടാൻ ആ പര്യടനങ്ങൾ പ്രയോജകീഭവിച്ചു. മുഹമ്മദുമതം ഉൾപ്പെടെയുള്ള ഇതരമതങ്ങളും താരതമ്യം ചെയ്തു പഠിക്കാൻ ആയിടയ്ക്കു അദ്ദേഹത്തിനു സാധിച്ചു. സിദ്ധനും പണ്ഡിതനുമായ ഒരു തങ്ങളുമായുണ്ടായ സമ്പർക്കമാണ് മുഹമ്മദുമതതത്വങ്ങളും ആചരണങ്ങളും അഭ്യസിക്കാൻ കുഞ്ഞൻപിള്ളയെ സഹായിച്ചത്.

താമസിയാതെ കുഞ്ഞൻപിള്ള സ്വദേശത്തേക്കു മടങ്ങി. മടക്കത്തിൽ മരുത്വാമലയിൽ വച്ചു മററൊരു സിദ്ധനെ കണ്ടുമുട്ടി. അത് ആത്മാനന്ദസ്വാമികൾ എന്നപേരിൽ അറിയപ്പെട്ടിരുന്ന " കു മാ ര വേ ലു "

എന്ന യോഗിയായിരുന്നു. അദ്ദേഹത്തിൽ നിന്നും യോഗാഭ്യാസമുറകൾ കൂടുതൽ ശീലിച്ചു.

## മടക്കത്തിനു ശേഷം

കുഞ്ഞൻപിള്ള തിരികെ നാട്ടിൽ വന്നത് ഏതാണ്ടൊരു ലോകബാഹ്യൻെറ നിലയിലാണ് ഉപനിഷത്തുകൾ, മന്ത്രതന്ത്രഭേദങ്ങൾ, വാദമുറ, ദർശനങ്ങൾ എന്നിവയിലെല്ലാം അദ്ദേഹം അഗാധവൈദുഷ്യം നേടിയിരുന്നു. യോഗമാർഗ്ഗങ്ങളാണെങ്കിൽ ആസനങ്ങൾ, വസ്തിവിധി, പൂരക രേചകാദിമാർഗ്ഗങ്ങൾ, ബന്ധമുറകൾ ധൗതികൾ മുതലായവയിൽ കൃതഹസ്തനായിക്കഴിഞ്ഞിരുന്നു. ഏതെല്ലാം കലകളിലാണ് അദ്ദേഹത്തിൻെറ പ്രാവീണ്യം സ്ഥിതിചെയ്തിരുന്നതെന്നു ഖണ്ഡിച്ചു പറയാൻ വിഷമമായ വിധം അതിൻെറ പരിധി അത്ര വിപുലമായിരുന്നു. സംഗീതത്തിലും സകലവിധ ഗാനോപകരണങ്ങളുടെ വിചക്ഷണമായ പ്രയോഗത്തിലും ആരെയും അദ്ഭുതപ്പെടുത്തുവാനുള്ള വൈദഗ്ധ്യവും അതിനകംനേടിയിരുന്നു. മാത്രമല്ല മല്ലയുദ്ധമുറ മുതലായ കായികാഭ്യാസങ്ങളിലും മർമ്മവിദ്യയിലും പാടവവും സമ്പാദിച്ചു കഴിഞ്ഞിരുന്നു. പരിചയക്കാരും സുഹൃത്തുക്കളും അമ്പരപ്പോടും കുറെയൊക്കെ ഭയാശങ്കകളോടും കൂടിയാണ് കുഞ്ഞൻപിള്ളയെ നോക്കിയത്. ചിലർ ഒരു മഹാമാന്ത്രികനായി അദ്ദേഹത്തെ കരുതി മററു ചിലർ ഒരു കൺകെട്ടുവിദ്യക്കാരനെന്നു പറഞ്ഞു. അധികം പേരും, ഒരു യോഗാഭ്യാസിയും സിദ്ധനുമാണദ്ദേഹമെന്നു മനസ്സിലാക്കി. ആകപ്പാടെ കുഞ്ഞൻപിള്ള ഒരു അധൃഷ്യപുരുഷനായി പരിഗണിക്കപ്പെട്ടു. അന്ന് അദ്ദേഹത്തിന് ഇരുപത്തേഴു വയസ്സിൽ കൂടുതൽ പ്രായമായിരുന്നില്ല.

നടക്കത്തിനു ശേഷവും അദ്ദേഹം സ്വസ്ഥനാ യിരുന്നില്ല. ആത്മീയവും വൈജ്ഞാനികവുമായ തൻെറ സിദ്ധികളെ സ്വദേശത്തെ സാഹചര്യങ്ങൾക്കു അനുഗുണമാക്കാനുള്ള ഒരു ശ്രമമായിരുന്നു പിന്നീട് ചെയ്തത്. മന്ത്രതന്ത്രാദികളും മററും സംബന്ധിച്ച് അനേകം അപൂർവഗ്രന്ഥങ്ങൾ അടങ്ങിയ ഒരു ഗ്രന്ഥപ്പുര കൂപക്കരമഠം എന്ന പുരാതന ബ്രാഹ്മണഗൃഹത്തിൽ ഉള്ളതായി അദ്ദേഹത്തിനറിയാമായി രുന്നു. ആർക്കും പ്രവേശനമില്ലാത്ത ആ ഗ്രന്ഥപ്പുര യിൽ ഏതുവിധമോ അദ്ദേഹത്തിനു പ്രവേശനം കി ട്ടി. വീണ്ടും ലഭിക്കാൻ വിഷമമെന്നുതോന്നിയ ആ അപൂർവാവസരത്തെ പരമാവധി പ്രയോജനപ്പെടുത്ത ണമെന്നു കരുതി മൂന്നു നാലു ദിവസം അദ്ദേഹം ആഹാരവും നിദ്രയുംവെടിഞ്ഞ് ആ ഗ്രന്ഥപ്പുരയിൽ ഇരുന്ന് മന്ത്രതന്ത്രങ്ങൾ മനസ്സിലാക്കുകയും, പലതും രേഖപ്പെടുത്തിക്കൊണ്ടു പോരികയും ചെയ്തു. ക്ഷേ ത്രപൂജ, ബിംബപ്രതിഷ്ഠ, ഭൂതബലി മുതലായ കേ രളീയ ക്ഷേത്രങ്ങളോടനുബന്ധിച്ചുള്ള മന്ത്രതന്ത്രങ്ങ ളും മററുമാണ് അന്നു അദ്ദേഹം വശമാക്കിയതെന്നു പറയപ്പെടുന്നു.

പരദേശപര്യടനത്തിനുശേഷം കുഞ്ഞൻപിള്ള തൻെറ ബന്ധുഗൃഹമായിരുന്ന തമ്പാനൂർ കല്ലുവീ ട്ടിലാണു താമസമുറപ്പിച്ചത്.

മുമ്പുതന്നെ അദ്ദേഹം അവിടെ നിത്യസഹവാ സിയായിരുന്നു. അവിടത്തെ ഒരുദ്യോഗസ്ഥൻ ആ യിട ചില മരാമത്തു പണികൾ സംബന്ധിച്ച് നെടു മങ്ങാട്ടിനടുത്തുള്ള വാമനപുരത്തു താമസമായിരുന്ന പ്പോൾ സ്വാമികൾ ആ സ്ഥലങ്ങളിൽ പലയിടത്തും

സഞ്ചരിച്ചു. അക്കാലത്തായിരുന്നു അദ്ദേഹത്തിൻെറ മാതാവിൻെറ ചരമം. പരിവ്രാജകനായ പുത്രൻെറ ശുശ്രൂഷയിൽ തന്നെ മരിക്കാനുള്ള ഭാഗ്യം ആ സ്ത്രീക്കുണ്ടായിരുന്നു. മാതൃകർമ്മങ്ങൾ കഴിഞ്ഞയുടൻ തന്നെ അദ്ദേഹം തൻെറ ഗൃഹത്തോടു അവസാനയാത്ര പറഞ്ഞു. പിന്നെ ഒരിക്കലും അങ്ങോട്ടു പോകുകയുണ്ടായിട്ടില്ല.

വിജ്ഞാനങ്ങളുടെയെല്ലാം മറുകരകണ്ടിട്ടും, ലോകഭോഗങ്ങളെല്ലാം പൂർണ്ണമായി പരിത്യജിച്ചിട്ടും ചട്ടമ്പിക്കു പൂർണ്ണസ്വസ്ഥത സിദ്ധിച്ചില്ല. ഏതോ ഒന്ന് ഇനിയും അറിയാൻ, അനുഭവിക്കാൻ, സാക്ഷാത്കരിക്കാൻ കിടക്കുന്നുവെന്നുള്ള ബോധം അദ്ദേഹത്തിൻെറ മനസ്സിനെ എപ്പോഴും ചലിപ്പിച്ചുകൊണ്ടിരുന്നു. വീണ്ടും അദ്ദേഹം പട്ടണം വിട്ടിറങ്ങി. നേരേ മരുത്വാമലയിലേക്കും, ദക്ഷിണ തിരുവിതാംകൂറിലേക്കുമാണ് പോയത്. വടിവീശ്വരത്തുവച്ച് അതിനു മുമ്പെങ്ങുമുണ്ടായിട്ടില്ലാത്ത വിധത്തിലുള്ള ഒരനുഭവം ഉണ്ടായി. ഒരു സദ്യയുടെ കോലാഹലത്തിൽ എച്ചിലിലചെന്നു വീണുകൊണ്ടിരുന്ന കുഴിയിൽ പട്ടികളുടെ ബഹളത്തിനിടക്ക് ഒരു പ്രാകൃതമനുഷ്യൻ അവയോടൊന്നിച്ച് ഭക്ഷ്യങ്ങളുടെ അവശിഷ്ടങ്ങൾ കഴിച്ചുകൊണ്ടിരുന്നു. കൃസൃതിക്കുട്ടികളുടെ കുസൃതിക്കു പാത്രമായി പതുങ്ങിയിരുന്നിരുന്ന ആ സാധുവിൽ സ്വാമികളുടെ ദൃഷ്ടി പതിഞ്ഞു. സ്വല്പം കഴിഞ്ഞ് അർദ്ധനഗ്നനായ അയാൾ എഴുന്നേററു ശീഘ്രഗതിയിൽ നടന്നു തുടങ്ങി. സ്വാമികളും പുറകേ കൂടി. ഏതാനും നാഴിക നേരത്തെ നടപ്പിനു ശേഷം അവർ ഒരു മലമുകളിൽ എത്തിയപ്പോൾ ആ പ്രാകൃതമനുഷ്യൻ തിരിഞ്ഞു നിന്നു. സ്വാമികൾ

ഭക്തിപൂർവ്വം നമിച്ചു. അയാരം സ്വാമിയെ കെട്ടിപ്പു ണർന്ന് എന്തോ ദിവ്യമായ ഒരു ഉപദേശം നൽകി. മുൻപൊങ്ങും ഉണ്ടായിട്ടില്ലാത്ത ഒരു ആത്മനിർവൃതി അദ്ദേഹത്തിനനുഭൂതമായി. ക്ഷണനേരത്തിനുള്ളിൽ ആ പ്രാകൃതമനുഷ്യൻ മലവാരങ്ങരംക്കിടയിൽ മറ യുന്നതായി അദ്ദേഹം കണ്ടു. അന്നുവരെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്ന സകല സംശയങ്ങളും അസ്വാ സ്ഥ്യങ്ങളും നീങ്ങി ദിവ്യമായ ഒരു ആത്മബോധ ത്തോടുകൂടിയാണ് കുഞ്ഞൻപിള്ള അവിടെ നിന്നും തിരിയെ പോന്നത്. താമസിയാതെ തിരുവനന്തപുര ത്തേയ്ക്കു മടങ്ങി.

## സിദ്ധപദവിയിലേക്ക്

പിന്നീടുള്ള ജീവിതം പൂർവാധികം ആനന്ദമയ മായിരുന്നു. ജീവിതപ്രശ്നങ്ങളെപ്പററി നിശ്ചിന്ത നായി മററുള്ളവർ ഗൗരവപൂർവം വീക്ഷിച്ചു ക്ലേശി ക്കുന്ന കാര്യങ്ങളെ ഒരു ലീലാവിലാസത്തിൽ ദർശിച്ച് അദ്ദേഹം അങ്ങനെ കഴിഞ്ഞു കൂടുകയായി. ബന് ധുഗൃഹമായ കല്ലുവീടിനെ ഒരു വിശ്രമത്താവളമാക്കി ക്കൊണ്ട് തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളി ളും അദ്ദേഹം നിരന്തരം സഞ്ചരിച്ചു വന്നു. ചില ദിവസം തിരികെ വന്നെങ്കിലുമായി ഇല്ലെങ്കിലുമാ യി. ചിലപ്പോരം അനേകദിവസത്തേക്കാളിനെ കണ്ടി ല്ലെന്നും വരും. ചില സന്ദർഭത്തിൽ രാത്രിയുടെ മദ് ധ്യത്തിലോ വെളുപ്പിനോ ആയിരിക്കും തിരികെ വരി ക. അല്ലാത്ത ദിവസം അർദ്ധരാത്രിക്കായിരിക്കും വെ ളിയിലേക്കിറങ്ങിപ്പുറപ്പെടുക. ഏതായാലും സ്വാമി കളെ സംബന്ധിച്ചിടത്തോളം എന്തൊക്കെയോ അസാ ധാരണത്വം എല്ലാവരും കല്പിച്ചു വന്നു. എന്നാൽ

അദ്ദേഹമാകട്ടെ എപ്പോഴുമൊരു സാധാരണക്കാരനാ യേ ഭാവിച്ചുള്ളു.

ആരെയും ക്ഷണനേരത്തേക്കു നോക്കി നിറുത്തത്തക്ക ആകർഷക ശക്തിയുള്ള വിഗ്രഹമായിരുന്നു അദ്ദേഹത്തിൻേറത്. നെഞ്ചോളം നീണ്ടു വളർന്ന നിബിഡമായ താടിമീശ വിശാലഫാലം കാരുണ്യാകുലമായ നയനങ്ങൾ പ്രസന്നമുഖം, വെറും നാടൻ ശൈലിയിലുള്ള സംഭാഷണം, ഗ്രാമീണമെങ്കിലും നിശിതവും കുറിക്കു കൊള്ളുന്നതുമായ ഫലിതങ്ങൾ,

ഒരു സന്ന്യാസിയെങ്കിലും കാവിവസ്ത്രം അദ്ദേഹം ധരിച്ചില്ല. ഒരു മുണ്ടും രണ്ടാംമുണ്ടും മാത്രമേ ഉണ്ടായിരുന്നുള്ളു. വെറും സാമാന്യ വേഷമെങ്കിലും ആൾ പുറമേ കാണുന്നതൊന്നുമല്ലെന്നു അദ്ദേഹത്തെ പരിചയപ്പെട്ടവരൊക്കെ വിചാരിച്ചു. മനുഷ്യശക്തിക്കതീതമായ പല സിദ്ധികളും അവർ അദ്ദേഹത്തിൽ ആരോപിച്ചു. അതു തീരെ അകാരണമായിട്ടായിരുന്നുമില്ല, ചിലയിടങ്ങളിൽ കൊടിയ അപസ്മാര ബാധകൾ ഒരു നൊടിക്കുള്ളിൽ മാററിയിട്ടുണ്ട്. രോഗം പിടിച്ച് ആസന്നമരണരായി കിടന്നിരുന്നവരെ ഒരു പച്ചിലയുടെ നീരോ, പുരട്ടുമരുന്നോ കൊണ്ട് സുഖശരീരികളാക്കിയിട്ടുണ്ട്. സർപ്പദംശമേററവരെ സ്വല്പനേരത്തെ മന്ത്രജപം കൊണ്ട് വിഷമിറക്കി രക്ഷപ്പെടുത്തിയിട്ടുണ്ട്. സഞ്ചാരത്തിൽ അശ്രദ്ധനായിരുന്ന അദ്ദേഹത്തെ പലപ്പോഴും പാമ്പുകടിച്ചെങ്കിലും വിഷമേററില്ല. ക്രൂരജന്തുക്കൾ-കടുവാ മുതലായവപോലും-അദ്ദേഹത്തിൻെറ ദർശനത്തിൽ ശാന്തഭാവം കൈക്കൊണ്ട് വിനീതദാസരെപ്പോലെ വർത്തിച്ചതായും ജനങ്ങൾ കേട്ടു.

"ശാന്തിയെപ്പരത്തുമാസ്വാമിതൻ മുന്നിൽ
ചെന്നാൽ
ശാർദ്ദൂലഭുജംഗാദിഹിംസ്രജാതികൾപോലും
ചിക്കെന്നു ഭാവംമാറി ശ്ശിഷ്യർപോലൊതുക്ക
ത്തിൽ
നിൽക്കയേ പതിവുള്ളൂ ഹാ! തൊഴാം
തദ്പാദാശേ!"

എന്നാണ് അതിനെ അനുസ്മരിച്ചുകൊണ്ട് മഹാകവി വള്ളത്തോൾ പാടിയത്. കടിക്കാൻ ചെന്ന നായ്ക്കളെ ഒരു കൈനൊടിയാൽ ശാന്തരാക്കി അനുസരണയുള്ളവരാക്കിത്തീർത്ത്, വാസസ്ഥലമായ കല്ലുവീട്ടിൽ കൊണ്ടുചെന്ന് ചോറുകൊടുത്തയച്ചത് തിരുവനന്തപുരത്ത് പലരും കാണുകയുണ്ടായി. ഇങ്ങിനെ പല സംഭവങ്ങളായപ്പോൾ അദ്ദേഹത്തിൻെറ അദ്ഭുത സിദ്ധികളെപ്പററി ജനങ്ങളുടെയിടയിൽ പരക്കെ വിശ്വാസമായി. ചട്ടമ്പിസ്വാമികൾ എന്ന നാമം ഒരു മനുഷ്യാതീതൻേറതായി നാടുമുഴുവൻ പരന്നു. ജനപ്രമാണികളുടേയും ഉദ്യോഗസ്ഥമേധാവികളുടേയും ഗൃഹങ്ങളിൽ അദ്ദേഹം സ്വാഗതം ചെയ്യപ്പെട്ടു. അതേ സമയം തന്നെ അഗതികളുടേയും അശരണരുടേയും ഉററബന്ധുവുമായിരുന്നു അദ്ദേഹം. സ്വന്തം സിദ്ധിതളൊന്നും ചട്ടമ്പിസ്വാമികൾ സാധാരണ പ്രദർശിപ്പിച്ചതേയില്ല. ആർക്കെങ്കിലും ഉപകരിക്കത്തക്കവിധമോ എന്തെങ്കിലും മഹത്തായ ഒരു ഉദ്ദേശത്തോടുകൂടിയോ അല്ലാതെ അതൊന്നും പ്രകടിപ്പിക്കുന്ന സംപ്രദായം അദ്ദേഹത്തിനില്ലായിരുന്നു.

## ശിഷ്യൻമാർ

ജ്ഞാനാന്വേഷികളും ആധ്യാത്മികചിന്തകരൂ

ന്മായ പലരും ക്രമേണ സ്വാമികളുടെ ഉപദേശം ആരാഞ്ഞു തുടങ്ങി. പല ഗൃഹസ്ഥൻമാരും അദ്ദേഹത്തിന്റെ ശിഷ്യൻമാരായി. വ്യക്തിപരവും ഗാർഹികവും ആയ കാര്യങ്ങളിലും പൊതുക്കാര്യങ്ങളിലും മനസ്സു ക്ലേശിച്ച പലരും സ്വാമിയുടെ അടുക്കൽ ശാന്തിമാർഗ്ഗം ആരാഞ്ഞു. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ പലരേയും ദുർഘടത്തിൽ നിന്നും രക്ഷിച്ചു. മിക്കവാറും ഒരു സിദ്ധനായിരുന്നെങ്കിലും സ്വശിഷ്യൻമാരെല്ലാം സംന്യാസിമാരായേ കഴിയൂ എന്ന് അദ്ദേഹം നിഷ്കർഷിച്ചില്ല. സ്വാമികൾതന്നെ ഒരു സംന്യാസിയാണെന്നു ഭാവിക്കുകയോ അഭിമാനിക്കുകയോ ചെയ്തില്ല. അദ്ദേഹത്തിന്റെ വേഷവിധാനത്തെപ്പററി പറഞ്ഞു കഴിഞ്ഞല്ലോ. ഗൃഹസ്ഥാശ്രമധർമ്മികളെ ആ മാർഗ്ഗത്തിലൂടെ തന്നെ സദാചാരതത്പരരും മുമുക്ഷുക്കളുമാക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. യോഗചര്യകളെക്കാൾ ജീവിതശുദ്ധിയെയാണ് അദ്ദേഹം ശിഷ്യൻമാർക്ക് ഉപദേശിച്ചത്. സംന്യാസത്തിനർഹതയുള്ളവരെ ഒരു നോട്ടത്തിൽ അദ്ദേഹത്തിനു മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. അങ്ങിനെയുള്ളവർക്കു മാത്രമേ അദ്ദേഹം സംന്യാസചര്യയ്ക്കു മാർഗ്ഗം തെളിച്ചു കൊടുത്തുള്ളു.

1058-ാമാണ്ടോടുകൂടി അപ്രകാരമുള്ളൊരു ശിഷ്യനുമായി അദ്ദേഹത്തിന്റെ സമ്പർക്കം ആരംഭിച്ചു. വാമനപുരത്തു സഞ്ചരിക്കുന്ന കാലത്ത് അടുത്തുള്ള അണിയൂർ ക്ഷേത്രത്തിൽവച്ച് ഒരു ശിഷ്യൻ ഒരു പുതിയ തത്വാന്വേഷകനെക്കൂടി കൊണ്ടു ചെന്നു. അത് നാണുവാശാൻ എന്ന് അറിയപ്പെട്ടിരുന്ന ശ്രീ നാരായണ ഗുരുസ്വാമിയല്ലാതെ മററാരുമായിരുന്നില്ല.

അദ്ദേഹം അന്നേയ്ക്ക് സംന്യാസവൃത്തി സ്വീകരിച്ചു കഴിഞ്ഞിരുന്നുവെങ്കിലും പൂർണ്ണമായ മനഃസ്വാസ്ഥ്യത്തിന് ആധാരമായ ആത്മബോധം പ്രാപിച്ചു കഴിഞ്ഞിരുന്നില്ല. ചട്ടമ്പിസ്വാമികളുമായുള്ള പ്രഥമദർശനം തന്നെ അദ്ദേഹത്തിന് ആശാവഹമായിത്തോന്നി. ക്രമേണ അവരുടെ പരസ്പരപരിചയം ഗുരുശിഷ്യ ബന്ധത്തിൽ കലാശിച്ചു. 'ബാലാസുബ്രഹ്മണ്യം' എന്നറിയപ്പെടുന്ന ചതുർദ്ദശാക്ഷരി മന്ത്രം ചട്ടമ്പിസ്വാമികളിൽ നിന്നു ലഭിച്ചതിനു ശേഷമാണ് നാരായണ ഗുരുസ്വാമികളുടെ യഥാർത്ഥയോഗസിദ്ധി ഉപലബ്ധമായതെന്നത്രേ സൂക്ഷ്മജ്ഞൻമാർ പറയുന്നത്. ക്രമേണ ഖേചരി മുതലായ യോഗമുദ്രകളും യോഗാഭ്യാസവും നാണുഗുരുസ്വാമികൾ ചട്ടമ്പി സ്വാമികളിൽ നിന്നു ഗ്രഹിച്ചു. പിന്നീടുള്ള ഇവരുടെ ജീവിതം കുറേക്കാലത്തേക്ക് മിക്കവാറും ഒന്നിച്ചു തന്നെ ആയിരുന്നു. ഏതാനും മാസക്കാലം അരുവിപ്പുറം എന്ന സ്ഥലത്ത് അവർ ഒരുമിച്ച് സഞ്ചരിക്കുകയും ഏകാന്തധ്യാനത്തിന് അവിടെ ഒരു സ്ഥാനം കണ്ടെത്തുകയും ചെയ്തു. ആ സ്ഥാനത്താണത്രേ പിൽക്കാലത്ത് നാരായണഗുരു സ്വാമികൾ ശിവപ്രതിഷ്ഠ നടത്തിയത്.

ക്രമേണ സ്വാമികളുടെ സഞ്ചാരണം വടക്കൻ പ്രദേശങ്ങളിലായി. മൂവാററുപുഴ ഏററുമാനൂർ മുതലായ സ്ഥലങ്ങളിൽ അദ്ദേഹത്തിനു പല പരിചിതൻമാരും ശിഷ്യൻമാരുമുണ്ടായി. ഏററുമാനൂർ ഉത്സവകാലത്ത് ക്ഷേത്രപരിസരങ്ങളിൽ വന്നു മതപ്രചരണം നടത്തിവന്നിരുന്ന പാതിരിമാരുടെ പ്രസംഗങ്ങളിലേക്കു അദ്ദേഹത്തിൻെറ ശ്രദ്ധ ആകർഷിക്കപ്പെട്ടു. ഹിന്ദുമതത്തെ അസാമാന്യമായി ദുഷിച്ചും ക്രി

സ്തുമതമല്ലാതെ മനുഷ്യർക്കു മററു രക്ഷാമാർഗ്ഗമി ല്ലെന്നു ശഠിച്ചും ഉള്ള അവരുടെ പ്രസംഗം സർവമത ങ്ങളിലും ഒന്നുപോലെ മോക്ഷമാർഗ്ഗം ദർശിച്ച സ്വാ മികൾക്കു ഏതാണ്ട് അസഹ്യമായിട്ടാണു തോന്നിയ ത്. ഈ ദുർന്നയത്തെ ചെറുക്കണമെന്ന് അദ്ദേഹം ഉറച്ചു. അതിൻെറ ഫലമായി ക്രിസ്തുമതച്ഛേദനം എന്ന ഒരു നിശിതഗ്രന്ഥം അദ്ദേഹം എഴുതി. പ്ര ഭാഷണചാതുര്യമുള്ള കാളിയാങ്കൻ എന്നൊരാളിനെ ക്കൊണ്ട് പാതിരിമാർക്കെതിരായി പ്രസംഗിപ്പിച്ചു. ഏററത്തു കൃഷ്ണനാശാൻ ആയിരുന്നു സ്വാമികളുടെ മറെറാരു അനുയായി. യുക്തിവാദപടുവും താർക്കി കനുമായ സ്വാമികളുടെ ആശയങ്ങൾ പ്രകടിപ്പിച്ചു കൊണ്ടുള്ള ആ പ്രഭാഷണങ്ങൾക്കു മുന്നിൽ പാതിരി മാർക്ക് പലായനം ചെയ്യാതെ ഗത്യന്തരമില്ലെന്നു വ ന്നു. ഇതുകൊണ്ട് സ്വാമികൾ ഒരു ക്രിസ്തുമത വി രോധിയാണെന്ന് ആരും ധരിക്കേണ്ടതില്ല. ക്രിസ്തു മതച്ഛേദനത്തോടൊന്നിച്ചുതന്നെ ക്രിസ്തുമതസാരം എന്നൊരു വിശിഷ്ട പ്രബന്ധം കൂടി അദ്ദേഹം എഴുതി. ആദ്യത്തേതു പാതിരിമാർ പരത്തിയ ക്രി സ്തുമതത്തിലെ ദുർന്നടപടികളുടെ ഒരു യഥാർത്ഥ ചിത്രമാണെങ്കിൽ രണ്ടാമത്തേത് യേശുക്രിസ്തു സ് ഥാപിച്ച യഥാർത്ഥ ക്രിസ്തുമതത്തിൻെറ മനോഹര മായ ഒരു വിശദീകരണവും പഠനവും ആയിരുന്നു. മ തങ്ങളെല്ലാം മനുഷ്യൻെറ പരിപൂർണ്ണതയ്ക്കുള്ള മാർ ഗ്ഗങ്ങളാണെന്ന തത്വത്തിൻെറ നിദർശനമായിരുന്നു രണ്ടാമത്തെ പ്രബന്ധം.

മൂവാററുപുഴയിൽ താമസിക്കുന്ന കാലത്താണ് സ്വാമികളുടെ മറെറാരു ഭാവിശിഷ്യൻെറ പ്രഥമസമാ ഗമം ഉണ്ടായത് — ശ്രീനീലകണ്ഠ തീർത്ഥരുടെ.

അഗാധപണ്ഡിതനും യോഗശാസ്ത്ര പടുവുമായി രുന്ന അദ്ദേഹവും ചട്ടമ്പിസ്വാമികളുടെ ഉപദേശ ലബ്ധിക്കുശേഷമത്രേ സന്യാസത്തിന്റെ പരമകോടി യിലെത്തിയത്.

സ്വാമികൾ ഉത്തരതിരുവിതാംകൂറിൽ മിക്ക പ്ര ധാന സ്ഥലങ്ങളിലും സഞ്ചരിച്ച് അനവധി ഗൃഹ സ്ഥശിഷ്യൻമാരെ സമ്പാദിച്ചു. അദ്ദേഹത്തോടു സമ്പർക്കം പുലർത്താൻ സാധിച്ചവരെല്ലാം ആത്മാർ ത്ഥതയുള്ള ആരാധകൻമാരായിട്ടാണ് പരിണമിച്ചത്. വേദാന്തതത്ത്വങ്ങളേയും ജീവിതധർമ്മങ്ങളേയും കൂട്ടി യിണക്കി, ഏതൊരു ലൗകികനും നിഷ്പ്രയാസം ആ ചരിക്കത്തക്ക വിധത്തിലുള്ള ഉപദേശങ്ങളാണ് സ്വാമി കൾ നൽകി വന്നത്. ജീവകാരുണ്യം, മൽസ്യമാംസ വിവർജ്ജനം, ഈശ്വരഭക്തി, സദാചാരം, ജീവിത ശുദ്ധി എന്നിവയെപ്പററി സ്വാമികൾ ഗൃഹസദസ്സുക ളിൽ സരസമായ രീതിയിൽ നടത്തിയിട്ടുള്ള സംഭാഷ ണങ്ങൾ പല കുടുംബങ്ങൾക്കും മാർഗ്ഗദർശകമായി ക്കൊണ്ടിരുന്നു.

സ്നേഹവും ജീവകാരുണ്യവും ആയിരുന്നു സ്വാ മികളുടെ ജീവിതസന്ദേശം. തന്റെ പര്യടനങ്ങൾക്കിട യിൽ ആ വിശിഷ്ടഗുണങ്ങളുടെ പ്രായോഗികതയെ സ്വാമികൾ സ്വന്തം പ്രവൃത്തികൾകൊണ്ടുതന്നെ വിശ ദീകരിച്ചു കാണിച്ചുകൊടുത്തു. ഏതൊരു ക്രൂരജന്തു വിനെയും ശിഷ്യനെപ്പോലെ ഒതുക്കത്തിൽ നിർത്താൻ കഴിയുമെന്ന് അദ്ദേഹം തെളിയിച്ചു. കോടനാട്ടു വനാ ന്തരങ്ങളിൽവച്ച് പശുവിനെ പിടിക്കാൻ ചാടിവീണ വ്യാഘ്രത്തെ ശാന്തനാക്കി പിൻതിരിപ്പിച്ചതും, ആലു വാ ആററുതീരത്തുവച്ച് മാക്രിയെ പിടിക്കാൻ ചീററി ക്കൊണ്ടടുത്ത പാമ്പിനെ പത്തിതാഴ്ത്തിച്ചു മടക്കി

അയച്ചതും മററും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള സംഭവങ്ങളാണ്. ചേര, അണ്ണാൻ, എലി, ഉറുമ്പ്, മാക്രി മുതലായ ക്ഷുദ്രജന്തുക്കളെ അദ്ദേഹം കൂട്ടുകാരെപ്പോലെ താലോലിച്ചുവന്നതായി ദൃക്സാക്ഷികരം രേഖപ്പെടുത്തിയിട്ടുണ്ട്. ഇതെല്ലാം മാന്ത്രികവിദ്യകൊണ്ടാണെന്ന് ചിലർ സംശയിച്ചിരുന്നുവെങ്കിലും കേവലം സ്നേഹത്തിൻെറയും ജീവകാരുണ്യത്തിൻെറയും ഫലമായിട്ടുമാത്രം തനിക്ക് സാധിച്ച കാര്യങ്ങളായിട്ടേ സ്വാമികരം അഭിമാനിച്ചിരുന്നുള്ളു.

## സമുദായത്തിനും സാഹിത്യത്തിനും

ഇങ്ങനെ സ്നേഹസൗഹാർദ്ദമയവും ലോകോത്കർഷസാധകവുമായ രീതിയിൽ ജനസമ്പർക്കം പുലർത്തിവന്ന സ്വാമികരം സംഘടിതമായ സാമൂഹ്യപ്രവർത്തനങ്ങരംക്കൊന്നും ഉദ്യുക്തനായില്ല. എങ്കിലും കേരളത്തിലെ സാമൂഹ്യപരിവർത്തന ചരിത്രത്തിൽ അവിസ്മരണീയമായ ഒരു പങ്ക് വഹിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. തികച്ചും നവീനങ്ങളായ പല ആശയങ്ങളും സ്വാമികരം പ്രചരിപ്പിച്ചു. ഇംഗ്ളീഷ് വിദ്യാഭ്യാസം കൊണ്ട് പൊതുവേ സംസിദ്ധമായിവന്ന പരിവർത്തനൗൽസുക്യത്തെ സ്വാമികളുടെ ആശയങ്ങരം അസാമാന്യമാം വിധം പ്രചോദിപ്പിച്ചുതുടങ്ങി. കേരളത്തിൽ ബ്രാഹ്മണരുടെ ആധിപത്യംമൂലം സംഭവിച്ചിട്ടുള്ള സാമൂഹ്യാസമത്വങ്ങളെ ധ്വംസിക്കുവാൻ ഇത്ര ഫലപ്രദമായവിധം യത്നിച്ച മറെറാരു വ്യക്തി അന്നുണ്ടായിരുന്നില്ല. ദ്രാവിഡവും കേരളീയവുമായ സംസ്കാരത്തിൻെറ ഉദ്ധർത്താവായ സ്വാമികരം ആര്യസംസ്കാരം തന്നെ ദ്രാവിഡസംസ്കാരത്തിനോട് കടപ്പെട്ടിട്ടുള്ളതാണെന്ന വാദത്തെ മുറുകെപ്പിടി

ച്ചിരുന്നു. ''പ്രാചീന മലയാളം'', ''വേദാധികാരനിരൂപണം'' എന്നിങ്ങനെ രണ്ടു ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതി. പ്രാചീനകേരളത്തിൽ ബ്രാഹ്മണർക്ക് കേരളത്തിലുണ്ടെന്ന് പറയുന്ന ആധിപത്യവാദത്തെ അദ്ദേഹം നിശിതമായി ഖണ്ഡിച്ചു. വേദാധികാരനിരൂപണത്തിൽ, ബ്രാഹ്മണർ തലമുറകളായി ആളുകളെ വിശ്വസിപ്പിച്ചുവന്നിരുന്നതുപോലെ വേദങ്ങൾ ഈശ്വരസൃഷ്ടങ്ങളാണെന്നും ബ്രാഹ്മണർക്കല്ലാതെ മററാർക്കും അവ പഠിക്കാൻ അധികാരം ഇല്ലെന്നും ഉള്ള അഭിപ്രായങ്ങളെ വേദോപനിഷത്തുക്കളെ ആധാരമാക്കിത്തന്നെ അദ്ദേഹം ഖണ്ഡിച്ചു. സമുദായപരിഷ്കാരേച്ഛുക്കളായ പ്രവർത്തകൻമാർക്ക് സ്വാമികളുടെ ഈ ആശയഗതികൾ അത്യന്തം സഹായകമായി. ശ്രീനാരായണഗുരുവിൻെറ ഈഴവസമുദായസംബന്ധമായുള്ള പ്രവർത്തനങ്ങൾക്കും സ്വന്തമായ ക്ഷേത്രപ്രതിഷ്ഠകൾക്കും മററും ഇത് എത്രമാത്രം പിൻബലം നൽകി എന്നുള്ളത് സുവിദിതമായ പരമാർത്ഥങ്ങളാണ്. അതുപോലെതന്നെ സി. കൃഷ്ണപിള്ള മുതലായ നായർ സമുദായ പ്രവർത്തകൻമാർക്കും, നീലകണ്ഠതീർത്ഥരെപ്പോലുള്ള ആദ്ധ്യാത്മിക ചിന്തകർക്കും അവരുടെ പദ്ധതികൾ രൂപവത്ക്കരിക്കുന്നതിനും സ്വാമികളുടെ ധീരമായ ആശയങ്ങളടങ്ങിയ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും നാടാകെ നടന്നുള്ള ഉപദേശങ്ങളും അത്യന്തം ഉപകരിച്ചു.

## കലാകാരൻ

സ്വാമികളുടെ അദ്ഭുതകരമായ കലാപാടവമായിരുന്നു ആളുകളെ അദ്ദേഹത്തിലേക്കാകർഷിച്ച മറെറാരു സിദ്ധി. അദ്ദേഹം ഒരു ഭാഗവതരെന്നോ, എഴു

ത്തുകാരനെന്നോ അഭിമാനിക്കയോ നടിക്കുകയോ ചെയ്തില്ല. ചില വിശ്രമ സ്ഥാനങ്ങളിൽ ഒരു പഴഞ്ചൻ ഗിഞ്ചിറയോ, ഓടക്കുഴലോ, വീണയോ ഒക്കെ വച്ചേയ്ക്കും. വിശ്രമിക്കുമ്പോഴം ആത്മനിർവൃതിക്കുവേണ്ടി ചിലപ്പോഴം അതിലൊന്ന് കൈക്കലാക്കി പ്രയോഗിക്കും. ചില സന്ദർഭങ്ങളിൽ ദൂരശ്രാവ്യമായ ഒരു സംഗീതമോ, സംഗീതത്തെപ്പററിയുള്ള ആരുടെയെങ്കിലും ഒരു പരാമർശമോ സംഗീതരസമുള്ളവരുടെ സഹവാസമോ ആയിരിക്കും ഒരു പ്രേരണ നൽകുന്നത്. പിന്നെ അവിടം നാദബ്രഹ്മത്തിൽ ആണ്ടുലയിക്കുകയായി. ഏതൊരു തകർന്ന സംഗീതോപകരണത്തിലും ആ കലയുടെ പൂർണ്ണത പ്രദർശിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ചിലപ്പോഴം കൈയിൽ കിടന്ന ഇരുമ്പു മോതിരം മതിയായിരുന്നു താളമേളങ്ങഠം കൊഴുപ്പിക്കാൻ ഉപകരണമായിട്ട്. പല ഉൽസവ സ്ഥലങ്ങളിലുംവച്ച് ചെണ്ടക്കാർക്കും, തകിലുകാർക്കും, നാഗസ്വരക്കാർക്കും തെററുകഠം തിരുത്തിക്കൊടുക്കുകയും, ശരിയായ പ്രയോഗം എങ്ങിനെ ഇരിക്കണമെന്ന് കാണിച്ചുകൊടുക്കുകയും ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

സഹജമായ കവിതാവാസന യൗവ്വനകാലത്ത് അദ്ദേഹത്തിൽ പ്രകടമായി പ്രകാശിച്ചു. രസികാഗ്രണികളായ രണ്ടു ശിഷ്യൻമാരുടെ സമ്പർക്കം അതിലേക്ക് വളരെ സഹായിച്ചു. പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി കേശവൻ വൈദ്യൻ എന്നീ കവികളായിരുന്നു ആ ശിഷ്യൻമാർ. ഇവരുടെ കവിതാവാസനയെ പ്രചോദിപ്പിക്കാനാണ് ഞാൻ കവിവേഷം കെട്ടിയതെന്ന് അദ്ദേഹം പിൽക്കാലത്ത് പറയാറുണ്ടായിരുന്നു. ശിഷ്യൻമാർ ഗുരുവിൽ അതിഭക്തൻ

മാരും ഗുരു അവരിൽ അതീവവത്സലനുമായിരുന്നെന്ന് അവർ തമ്മിൽ കവിതയിൽ അങ്ങോട്ടുമിങ്ങോട്ടുമയച്ച കത്തുകൾ സാക്ഷ്യം വഹിക്കുന്നു. സ്വാമികളുടെ ശ്ലോകങ്ങൾ ചിന്തയിലും സാരള്യത്തിലും സരസതയിലും നിരുപമങ്ങളാണ്.

എഴുത്തിനുള്ള നിശ്ചിതോപാധികളോ, ഉപകരണങ്ങളോ കൂടാതെ ഇത്ര വളരെ എഴുതിയിട്ടുള്ള മറെറാരു വ്യക്തിയെ കാണാൻ പ്രയാസമായിരിക്കും. എവിടെയെങ്കിലും ഇരിക്കുന്നതിനിടയ്ക്ക് കുറച്ചു കടലാസ്സും ഒരു പെൻസിലും കിട്ടിയാൽ ഒരു പായിൽ മലർന്നു കിടന്നുകൊണ്ട് എന്തെങ്കിലും കുത്തിക്കുറിക്കുകയാണ് അദ്ദേഹം ചെയ്യുക. അതു ചിലപ്പോൾ അവിടെത്തന്നെ ഇട്ടിട്ടുപോയെന്നും വരാം. അല്ലെങ്കിൽ ശേഷിച്ച ഭാഗം ഏതാനും മാസങ്ങൾക്കുശേഷം മറെറാരിടത്തു വച്ചായിരിക്കും എഴുതുക. ഇങ്ങിനെ പലയിടത്തുവച്ചു പലപ്പോഴായി എഴുതിയിട്ടുള്ളതാണ്, പ്രാചീന മലയാളം, വേദാധികാര നിരൂപണം, ജീവകാരുണ്യ നിരൂപണം, സർവ്വമതസാമരസ്യം മുതലായി മിക്കവാറും അപൂർണ്ണങ്ങളായ കൃതികൾ. എഴുതിയവയിൽ തൊണ്ണൂറു ശതമാനവും കണ്ടുകിട്ടിയിട്ടില്ല. ബാക്കിയുള്ള പത്തു ശതമാനമേ ഇന്ന് അദ്ദേഹത്തിൻെറ പാടവം തെളിയിക്കാൻ ശേഷിച്ചിട്ടുള്ളു.

തിരുവിതാംകൂറിലും കൊച്ചിയിലും സ്വാമികൾ വിശാലമായി സഞ്ചരിച്ചെങ്കിലും പൊതുവേ അദ്ദേഹം ഏതാണ്ട് അജ്ഞാതനായാണ് ജീവിതം നയിച്ചത്. എങ്കിലും ചിന്തകൻമാരുടേയും, ബുദ്ധിസമ്പന്നൻമാരുടേയും ഇടയ്ക്ക് സ്വാമികൾ സുപരിചിതനും, ആരാധിതനും ആയി. വിവേകാനന്ദൻ കേരള

ത്തിൽവന്ന അവസരത്തിൽ ചട്ടമ്പിസ്വാമികൾ എറണാകുളത്തുണ്ടായിരുന്നു. അവർ തമ്മിലുണ്ടായ സമ്പർക്കം സുപ്രസിദ്ധമാണ്. വിവേകാനന്ദന് വേദാന്തസംബന്ധമായുണ്ടായിരുന്ന പല സംശയങ്ങളും സ്വാമികൾ നിവാരണം ചെയ്തു കൊടുത്തതും പ്രസിദ്ധമാണ്. കേരളത്തിലെ ആചാരവൈകല്യങ്ങൾ കണ്ട് നൈരാശ്യബദ്ധനായി നിന്ന വിവേകാനന്ദന് ഭാവിയെപ്പററി പ്രത്യാശയ്ക്ക് വക നൽകിയ ഏക സംഗതി ചട്ടമ്പിസ്വാമികളെപ്പോലെയുള്ള ഒരു വ്യക്തിയെ കണ്ടെത്തിയതായിരുന്നെന്ന് അദ്ദേഹം പ്രസ്താവിച്ചത് കേരളീയർ എന്നും അഭിമാനപൂർവ്വം സ്മരിക്കുക തന്നെ ചെയ്യും.

## രണ്ട് ശിഷ്യപ്രമുഖർ

സ്വാമികളുടെ ജീവിതത്തിൻെറ ഉത്തരഘട്ടം രണ്ട് ശിഷ്യപ്രമുഖൻമാരുടെ സാഹചര്യത്താൽ പ്രത്യേകം ധന്യമായിത്തീർന്നു. അവർ നീലകണ്ഠതീർത്ഥരും തീർത്ഥപാദപരമഹംസരുമായിരുന്നു. ഇത്ര ഗുരുഭക്തിയും വിശ്വസ്തതയും തികഞ്ഞ രണ്ടു ശിഷ്യൻമാരെ ചുരുക്കം സന്യാസിമാർക്കേ ലഭിച്ചുകാണുകയുള്ളൂ.

ശ്രീനീലകണ്ഠ തീർത്ഥർ എല്ലാം കൊണ്ടും ഒരു അസാധാരണ പുരുഷനായിരുന്നു. യോഗവേദാന്താദികളിലുള്ള അഗാധജ്ഞാനം കൊണ്ടായാലും കാവ്യശാസ്ത്രാദികളിലുള്ള നിപുണതകൊണ്ടായാലും അദ്ദേഹത്തെ ജയിക്കാൻ അന്ന് കേരളത്തിലെന്നല്ല ഇൻഡ്യയിൽത്തന്നെയും അധികമാരുമുണ്ടായിരുന്നില്ല. സ്വാമികളുടെ കത്തുകൾ പരിശോധിച്ച ജീവചരിത്രകാരൻമാർ ഉദ്ധരിച്ചിട്ടുള്ള രേഖകളുടെ കൂട്ടത്തിൽ ഉത്തരേ

ന്ത്യയിലേയും ജർമ്മനി മുതലായ വിദേശരാജ്യങ്ങളി ലേയും പ്രശസ്ത സംസ്കൃതപണ്ഡിതൻമാർ സ്വാ മികളുടെ വൈദുഷ്യത്തെ മുക്തകണ്ഠം പ്രശംസി ച്ചിട്ടുള്ളതായി കാണാം. ഈ പ്രഗല്ഭ പുരുഷൻ ചട്ട മ്പിസ്വാമികളുടെ മുന്നിൽ വിധേയനായ ഒരു ബാല നെപ്പോലെയാണ് പെരുമാറിവന്നത്. തീർത്ഥപാദർ ശ്രീനീലകണ്ഠതീർത്ഥരുടെ അത്ര പ്രൗഢപണ്ഡി തനായിരുന്നില്ല. യോഗവേദാന്താദികളിൽ അത്ര ത്തോളം പ്രഗല്ഭനുമായിരുന്നില്ല. എങ്കിലും ഗുരു വിന് ഒട്ടും കുറഞ്ഞതായിരുന്നില്ല ഈ ശിഷ്യനോട് ഉണ്ടായിരുന്ന സ്നേഹവാൽസല്യങ്ങൾ.

പ്രസ്തുത ശിഷ്യൻമാരാൽ പരിസേവിതനായ സ്വാമികൾക്ക് സമുദായമണ്ഡലത്തിലുണ്ടായിരുന്ന സ്വാധീനശക്തി നാൾക്കുനാൾ വർദ്ധിച്ചുവന്നു. നീലകണ്ഠതീർത്ഥരും തീർത്ഥപാദരും സാമൂഹ്യ സേവനത്തിൽ ദൃഢവ്രതരായിരുന്നു സ്വാമികളുടെ ആദർശങ്ങൾ പ്രചരിപ്പിക്കാൻ ഇരുവരും ഉററുശ്രമി ച്ചു. ആദ്ധ്യാത്മിക ചർച്ചകളിലും മതപരമായ ആചാരങ്ങളിലും ക്ളിപ്തവ്യവസ്ഥകളൊന്നും ഇ ല്ലാതിരുന്ന നായൻമാരുടെ ഇടയ്ക്ക് മുറയും രീതി യും ഉണ്ടാക്കാൻ നീലകണ്ഠതീർത്ഥർ പല പദ്ധതി കളും നടപ്പാക്കി. അവയിലെല്ലാം ഗുരുവിൻെറ ഉപ ദേശവും മാർഗ്ഗദർശനവുമാണ് അദ്ദേഹം സ്വീകരി ച്ചത്. 'ആചാരപദ്ധതി' 'ദേവാർച്ചാപദ്ധതി' എ ന്നീ ഗ്രന്ഥങ്ങൾ വഴി സ്വാമികൾ നായർ സമുദായ ത്തിന് നിർദ്ദേശിച്ച സമുദായ – ആചാരക്രമങ്ങൾ ബ്രാഹ്മണരുടെ ആത്മീയമായ ചൂഷണത്തിൽനി ന്ന് സമുദായത്തെ രക്ഷിക്കാനുള്ള ഉപാധികളായി സ്വാഗതം ചെയ്യപ്പെട്ടു. അവയുടെ നിർമ്മിതിയിൽ

ചട്ടമ്പിസ്വാമികഠം നല്കിയ പ്രേരണയും അവയെ പ്രചരിപ്പിക്കാൻ അവിടുന്ന് ചെയ്ത യത്നവും സുവിദിതമായിട്ടുള്ളതാണ്.

തീർത്ഥപാദപരമഹംസരും ഗുരുവിൻെറ നിർദ്ദേശമനുസരിച്ച് സാമൂഹ്യപ്രവർത്തനങ്ങഠംക്കായിത്തന്നെ ജീവിതം ഉഴിഞ്ഞുവച്ചു. സ്വാമികളുടെ ആദർശം പ്രചരിപ്പിക്കാൻ "തീർത്ഥപാദസമ്പ്രദായം" എന്ന ആത്മീയപദ്ധതി ആരംഭിച്ചത് അദ്ദേഹത്തിൻെറ ഉൽസാഹം കൊണ്ടായിരുന്നു പ്രസംഗങ്ങളും പ്രബന്ധങ്ങളും കൊണ്ട് അവിടുന്ന് നടത്തിയ വിപുലമായ പ്രചരണങ്ങളും, അന്നത്തെ ഹിന്ദുസമുദായത്തിൽ പൊതുവേ അനല്പമായ ഒരുണർവ്വുണ്ടാക്കിയിട്ടുണ്ട്. തിരുവനന്തപുരം മുതൽ തൃശ്ശിവപേരൂർ വരെയുള്ള മിക്ക പ്രധാന സ്ഥലങ്ങളിലും അനവരതം സഞ്ചരിച്ചും, ഓരോ സ്ഥലത്തേയും പ്രമാണികളായ ഗൃഹസ്ഥൻമാരുടെ വസതികളിൽ വിശ്രമിച്ചും ചട്ടമ്പിസ്വാമികഠം തൻെറ ശിഷ്യൻമാരുടെ പ്രവൃത്തികഠംക്കു പിൻതുണ നൽകിക്കൊണ്ടിരുന്നു. അക്കാലം അദ്ദേഹം ഇരുപേർക്കും അയച്ചിട്ടുള്ള കത്തുകഠം സ്നേഹവാൽസല്യങ്ങഠം നിറഞ്ഞവയാണ്.

1089-ൽ സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി സമാഗതമായി. ആഘോഷങ്ങളിലോ വ്യക്തിപരമായ കാര്യങ്ങളിലോ കേവലം അശ്രദ്ധനായ സ്വാമികഠം ഈ സംഭവത്തെ കാര്യമായി ഗണിച്ചതേയില്ല. എങ്കിലും ശിഷ്യൻമാർ ആ അവസരം നാട്ടിനും ഹിന്ദുസമുദായത്തിനും അനുഗ്രഹപ്രദമാക്കണമെന്നുറച്ചു. അതിൻെറ ഫലമായിട്ടാണ് എഴുമററൂരെ ഭട്ടാരകാശ്രമത്തിൻെറ സ്ഥാപനം. തീർത്ഥപാദ സ്വാമികളുടെ

തീവ്രയത്നത്തിന്റെ ഫലമായി കുറഞ്ഞ കാലംകൊണ്ട് മഹത്തായ ഒരു സ്ഥാപനം ഉയരുകയും ഗുരുവിന്റെ ഷഷ്ട്യബ്ദപൂർത്ത്യുൽസവം യഥാവിധി അവിടെവച്ച് ആഘോഷിക്കപ്പെടുകയും ചെയ്തു.

സ്വാമികൾ തന്നെ ആ അവസരത്തിൽ അവിടെ സന്നിഹിതനായിരുന്ന് നിരവധി ശിഷ്യജനങ്ങളുടേയും സമുദായ നേതാക്കൻമാരുടേയും ഉള്ളഴിഞ്ഞ ആരാധനയ്ക്കു പാത്രമായി. ആ സ്ഥാപനം അദ്ദേഹത്തെക്കൊണ്ടുതന്നെ അവർ ഉദ്ഘാടനം ചെയ്യിച്ചു.

ഏതാനും വർഷംകഴിഞ്ഞ് (1096-ൽ) സംയമിയായ സ്വാമിക്കുപോലും ഹൃദയവ്യഥയുണ്ടാക്കിയ ഒരു സംഭവം നടന്നു:- ശ്രീ. നീലകണ്ഠ തീർത്ഥരുടെ സമാധി. അതു സമുദായത്തിന്റെ തന്നെ ഒരു നിർഭാഗ്യമായിരുന്നു. അതിന്റെ പ്രത്യാഘാതം എത്ര ദാരുണമായിരുന്നിട്ടും സ്വാമികൾ ഒരു യഥാർത്ഥ യോഗിയെപ്പോലെ അതിനെ അഭിമുഖീകരിച്ചു. നിർദ്ദിഷ്ടമായ കർമ്മം നിർവ്വഹിച്ചിട്ട് ഒരു ജീവൻ അതിന്റെ വഴിക്കുപോയി എന്നേ അദ്ദേഹം കരുതിയുള്ളു. ശിഷ്യന്റെ പരമ നിർവൃതിപ്രാപ്തിയിൽ അദ്ദേഹം ആനന്ദിച്ചതേയുള്ളു. ആ വിയോഗത്തെപ്പററി അദ്ദേഹം തീർത്ഥപാദർക്ക് അയച്ച കത്ത് ആരേയും അമ്പരപ്പിക്കുന്നതാണ്. അതിൽ ഇങ്ങനെയെഴുതി :—

''ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കവേ ഞാനും അഞ്ചുമണിസമയത്ത് വന്നെത്തി. അളവററതായ സന്തോഷത്തെ അനുഭവിച്ചിതാ........

അവസാനദേഹം അവസാനിച്ചതാണല്ലോ ഇത്. അത് ഒരു ജീവന് ഒരു പ്രാവശ്യമല്ലാതെ പിന്നെ ഒരി

ബൽകൂടി ഇല്ലാത്തതായ നിത്യാനന്ദാവസ്ഥയാകയാൽ ഇവിടെയുള്ള സുകൃതികളായ ഓമനസഹോദരങ്ങളുടെ ഭാഗ്യത്തെക്കുറിച്ചും സന്തോഷിക്കുന്നു. ഇതിനായി ട്ടു തന്നെയാണ് ഞാനിവിടെ താമസിച്ചുപോയതും''.

## ഷഷ്ടൃബ്ദപൂർത്തിക്കുശേഷം

ഷഷ്ടൃബ്ദപൂർത്തിക്കുശേഷം സ്വാമികൾ സഞ്ചാരം ഒട്ടും കുറച്ചില്ല. വേദാന്ത തത്ത്വങ്ങളെ സാമാന്യജനങ്ങൾക്ക് മനസ്സിലാകത്തക്കവിധം ലളിതവും, ഹൃദ്യവുമായി പ്രതിപാദിക്കുകയായിരുന്നു അദ്ദേഹം അക്കാലത്തു ചെയ്ത പ്രധാന കൃത്യം. പക്ഷെ അതെല്ലാം ഗൃഹസദസ്സുകളിലല്ലാതെ പൊതുജനമദ്ധ്യത്തിലായിരുന്നില്ല. അതുപോലെ വളരെയൊക്കെ അദ്ദേഹം ആയിടയ്ക്ക് എഴുതി. പക്ഷെ അവയിൽ വളരെ കുറച്ചു ഭാഗങ്ങൾ മാത്രമേ പ്രസിദ്ധീകരിച്ചുള്ളു. മിക്കതും പലയിടത്തുംപെട്ട് നഷ്ടപ്പെട്ടുപോയി. എന്നാൽ മററു ചില അംശങ്ങൾ നിലനിന്നു – അവിടുത്തോട് സമ്പർക്കം പുലർത്തിയ ശിഷ്യപരമ്പരയിൽ അവശേഷിപ്പിച്ച ഭക്ത്യാദരങ്ങൾ, ആദർശദീക്ഷ എന്നിവ. അവയുടെ ഫലമായിട്ടാണ് മറഞ്ഞും മങ്ങിയും കിടന്നിരുന്ന സ്വാമികളുടെ മഹത്ത്വം സാഹചര്യങ്ങളുടെ പ്രാതികൂല്യങ്ങളെയെല്ലാം ഭേദിച്ച് ഇന്ന് പുതുമയും പ്രകാശവും കൈക്കൊണ്ടു വരുന്നത്.

സ്വാമികളുടെ ജീവിതത്തിൻെറ അവസാനഘട്ടം ഏററവും ഭാസുരമായിരുന്നു. രാജ്യത്തിൻെറ നാനാഭാഗങ്ങളിലുമായി നാൾക്കുനാൾ സംഖ്യയിൽ വർദ്ധിച്ചുവന്ന ശിഷ്യപ്രശിഷ്യരുടെ ഭക്തിയും, ആത്മാർത്ഥ സ്നേഹവും അദ്ദേഹത്തിനു വേണ്ടുവോളം അനുഭവിക്കാൻ ഇടയായി. അവരോട് അങ്ങോട്ടുള്ള

പെരുമാററമാണെങ്കിൽ കേവലം പ്രേമമയമായിരുന്നു. അപ്പപ്പോരം ഓരോരുത്തർക്ക് കുറിച്ചയച്ച കത്തുകളി ലെല്ലാം വാൽസല്യത്തിൻെറ തൂമധു വഴിയുന്നതായി കാണാം. ചില കത്തുകളിൽ ''എൻെറ പൊന്നോമനത്ത ങ്കക്കുടമേ'' എന്നും മററുമുള്ള സംബോധനകളിൽ ചി ലപ്പോരം കൃത്രിമതയുടെ സ്വരം കലർന്നിട്ടുള്ളതായി തോന്നിയേക്കാമെങ്കിലും അതൊക്കെ ഹൃദയത്തിൽനി ന്ന് കവിഞ്ഞൊഴുകിയ പരിശുദ്ധപ്രേമത്തിൻെറ അകൈതവമായ പ്രകാശനം മാത്രമേ ആയിരുന്നുള്ളു. വിശേഷിച്ചു കുഞ്ഞുങ്ങരംക്കുള്ള കത്തുകളിൽ സ്നേ ഹവാൽസല്യങ്ങളുടെ തനിരൂപം തന്നെയാണ് സ്ഫു രിച്ചത്. അദ്ദേഹത്തിനു കത്തയച്ച ഒരു കൊച്ചനന്ത രവരംക്കെഴുതിയ മറുപടിയുടെ പോക്ക് ഇപ്രകാരമാ ണ്:—

''എൻെറ തങ്കയോമനപ്പരിമള സന്താന പൂന്തേൻ കുഴമ്പേ, പരിപൂർണ്ണമായി ഉദിച്ചു ചൊരിയ പുത്തൻ പൂവെണ്ണിലാവേ, നാദാനന്ദത്തിൽ ശ്രോത്രഹൃദയങ്ങ ളെ തൻമയമായി ലയിപ്പിക്കുന്ന സംഗീതനിധിയായ കൊച്ചു പൊന്നുകോമള മരുമകളേ, നിൻെറ ചെറിയ പരിമളപ്പൂങ്കൈ കൊണ്ടെഴുതിയ ആനന്ദലേഖനംകണ്ട് നിന്നെ നേരിട്ടു കണ്ടതിൽ പതിൻമടങ്ങു സന്തോഷം എനിക്കു സിദ്ധിച്ചു......''

1089-ൽ എഴുമററൂരെ താമസത്തിനിടയ്ക്ക് പരമ ഹംസസ്വാമികരംക്കയച്ച കത്തുകരം വായിച്ചാൽ തൻെറ ചുററും കൂടിയിരുന്ന ആശ്രിതൻമാരോടും ശി ഷ്യൻമാരോടും സ്വാമികരം എത്ര സ്നേഹത്തിലും സമഭാവനയിലുമാണ് പെരുമാറിയിരുന്നതെന്ന് മാ ത്രമല്ല, ആ സ്നേഹപ്രപഞ്ചം എത്ര ആനന്ദമയമായി രുന്നെന്നും കാണാൻ പ്രയാസമില്ല.

എഴുമററൂരിൽ നിന്നു പോന്നശേഷം ആററിങ്ങൽ നിന്നുള്ള കത്തിൽ തീർത്ഥപാദരോട് ആശ്രമത്തിലെ ഉറുമ്പുകളെപ്പററി "നമ്മുടെ ഉറുമ്പു സന്താനങ്ങൾക്ക് നീ ഭക്ഷിക്കുമ്പോൾ ആഹാരം കൊടുക്കാറുണ്ടോ ? " എന്നു ചോദിച്ചിരിക്കുന്നു. സ്വാമികൾ ഭക്ഷിക്കാനിരിക്കുമ്പോൾ കണിശത്തിനു അവിടെയെത്തി ആഹാരത്തിൻെറ പങ്കു പററിക്കൊണ്ടിരുന്ന ഒരു പററം ഉറുമ്പിനെപ്പററിയാണ് ഈ കുശലാന്വേഷണം !

ഷഷ്ട്യബ്ദപൂർത്തിക്കുശേഷം കുറേ കാലം സ്വാമികൾ, അവിടുത്തെപ്പേരിൽ ഭക്തൻമാരായ ഒന്നുരണ്ടു പേഷ്കാരൻമാർ കോടനാട്ടു പ്രദേശത്തു പതിച്ചുകൊടുത്ത വിസ്തീർണ്ണമേറിയ പുതുവൽ പ്രദേശത്ത് ഒരു കുടിൽവച്ചു താമസിച്ചു. വനപ്രദേശത്തുള്ള ഏകാന്തമായ ഒരു ജീവിതമായിരുന്നു അത്. എങ്കിലും അന്വേഷിച്ച് അവിടെയും എത്തിയ വൽസല ശിഷ്യൻമാരുടെ എണ്ണം ഒട്ടും കുറവായിരുന്നില്ല. അവിടം സന്ദർശിച്ച ഒരു ശിഷ്യൻ (കെ. നാണുപിള്ള) ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"ഇതിനിടയിൽ പല വലിപ്പത്തിലും വർണ്ണത്തിലും അനവധി തവളകൾ മുറിയിൽ അവിടവിടെ ചാടി നടക്കുന്നതും, ചിലവ സ്വാമികളുടെ പായിലും പുതിയ ഈസിചെയർ ഉണ്ടായിരുന്നതിനടിയിലും കൂടിച്ചേർന്നിരിക്കുന്നതു കണ്ടു. ഈ ജന്തുക്കൾ സ്വാമികളെ സാമാന്യം ശല്യപ്പെടുത്തുന്നുണ്ടാവുമെന്ന് ശങ്കിച്ച് ഞാൻ അവയെ ചൂണ്ടിക്കാണിച്ചുകൊണ്ട് "ഇവയെ ഇവിടെ അധികം കാണുന്നുവല്ലോ." എന്നു തന്നത്താൻ പറഞ്ഞു. അതുകേട്ട് സ്വാമികൾ ചിരിച്ചുകൊണ്ടിങ്ങനെ മറുപടി പറഞ്ഞു:— ഇവരൊക്കെ

എൻെറ കൂട്ടുകാരാണ്. ഇഷ്ടംപോലെ ഇവർക്ക് പുറത്തു സഞ്ചരിക്കാൻ നിവൃത്തിയില്ല. ഇവയെ കണ്ടാൽ പിടിച്ചു വിഴുങ്ങുന്ന അനവധി നിർദ്ദയൻ മാർ പുറത്തുവരാന്തയിൽ കാണുന്ന ചെറിയ മാളങ്ങളി ലും ചുററുമുള്ള കുററിക്കാടുകളിലും ഉള്ളതിനാൽ എൻെറ അടുക്കൽ അഭയം പ്രാപിച്ചിരിക്കയാണ്.

ഇങ്ങനെ ശിഷ്യൻമാരും തിര്യക്കുകളും സാധാര ണക്കാരും ഉന്നതവ്യക്തികളും, സാമൂഹ്യ കാര്യങ്ങ ളും, വ്യക്തികാര്യങ്ങളും, ഗ്രാമവാസവും, സഞ്ചാര വും, സംഗീതവും, വിശ്രമവും എന്നിങ്ങനെ പലതും ഇടകലർന്നുള്ള ഏതാനും സംവൽസരങ്ങൾകൂടി സ്വാ മികൾ ആനന്ദമയമായി കഴിച്ചുകൂട്ടി. അതിനിടക്കു ചെല്ലുന്ന സ്ഥലങ്ങളിലെല്ലാം ശിഷ്യൻമാർക്ക് ജ്ഞാ നോപദേശങ്ങളും, അഗതികൾ, രോഗികൾ, പ്രാര ബ്ധക്കാർ, അപകടത്തിൽ ചാടിയവർ എന്നിങ്ങനെ പല മാതിരി ആളുകൾക്ക് ഓരോ രക്ഷാമാർഗ്ഗങ്ങളും ഉപദേശിച്ച് സ്വാമികൾ ജീവിച്ചു. പല അദ്ഭുത കഥ കളും ഈ കാലത്തിനിടയ്ക്ക് അദ്ദേഹത്തെപ്പററി പ്ര ചരിച്ചിട്ടുണ്ട്. പറഞ്ഞു പറഞ്ഞ് അതിശയോക്തി അതിലൊക്കെ കലർന്നു പോയിട്ടുണ്ടെങ്കിലും അടി സ്ഥാന സംഭവങ്ങൾക്ക് ദൃക്സാക്ഷികൾ ധാരാളമു ണ്ട്.

## പുതിയ ശിഷ്യൻ

1098-ാമാണ്ടോടുകൂടി സ്വാമികൾക്ക് ഒരു നൂതന ശിഷ്യൻ ഉണ്ടായി. അദ്ദേഹം ഭക്തനോ വേദാ ന്തിയോ ആയിട്ടല്ല സ്വാമികളോടടുത്തത്. സ്വാമിക ളുടെ സ്നേഹാത്മകമായ ഹൃദയവും, പ്രഥമദർശന ത്തിൽത്തന്നെ ദർശിച്ച പെരുമാററത്തിലെ വാൽസല്യാ തിരേകവും ആ ശിഷ്യനെ അങ്ങോട്ടും, ശിഷ്യൻെറ

നൻേറടവും, ഔർജ്ജിത്യവും, ധീരതയും സ്വാമിയെ ഏറ്റേണ്ടാട്ടും ആകർഷിക്കുകയാണുണ്ടായത് ഈ യുവ ശിഷ്യൻ ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള തന്നെയാണ്. അദ്ദേഹത്തിനന്ന് ഇരുപത്തേഴു വയസ്സിൽ അധികം പ്രായമുണ്ടായിരുന്നില്ല. അല്പകാലത്തിനുള്ളിൽ അവർ തമ്മിലുള്ള മൈത്രി അത്യന്തം ഗാഢമായി. സ്വാമികൾ ശിഷ്യൻെറ അതിഥിയായി അദ്ദേഹത്തിൻെറ വസതിയിൽ ഏതാനും കാലം താമസിച്ചു.

കുമ്പളത്തു വീടിനു അടുത്തുള്ള ശീതളമായ ഒരു കാവായിരുന്നു അന്നു സ്വാമികളുടെ വിശ്രമസ്ഥാനം. ശാന്തിയും സമാധാനവും നിറഞ്ഞ ആ അന്തരീക്ഷവും, ശിഷ്യൻെറ ബഹുകാര്യവ്യഗ്രമായ ജീവിതത്തിൻെറ ഊർജ്ജസ്വലതയും സ്വാമികൾക്ക് അത്യന്തം ഹൃദ്യമായി തോന്നി. ശ്രീ കുമ്പളമാകട്ടെ സ്വാമികളുടെ സുഖസൗകര്യങ്ങളിലും ശുശ്രൂഷയിലും സദാ ജാഗരൂകനുമായിരുന്നു, ചുരുക്കത്തിൽ വളരെ പഴകിയ ശിഷ്യൻമാരെക്കാൾ പുതിയ ശിഷ്യൻ ഗുരുവിനു പ്രീതിപാത്രമായി. വേദാന്തമോ, മററു ആത്മീയ കാര്യങ്ങളോ അവർ തമ്മിൽ പ്രതിപാദിച്ചില്ല. ''അവിടുത്തോട് ആത്മീയമായി ഞാൻ ഒന്നും തന്നെ ചോദിച്ചിട്ടില്ല. എനിക്ക് ഒന്നും ഉപദേശിച്ചു തന്നിട്ടുമില്ല.'' എന്നിങ്ങനെയാണ് ശ്രീ: കുമ്പളം പ്രസ്താവിച്ചിട്ടുള്ളത്. എന്നാൽ സകലവേദാന്തങ്ങളും ഉൾക്കൊള്ളുന്ന സ്നേഹപ്രചുരിമ അവരുടെ സമ്പർക്കത്തെ പ്രകാശമാനമാക്കി. സിദ്ധനും ഗൃഹസ്ഥാശ്രമിയും വിരുദ്ധഘടകങ്ങളല്ലെന്ന് ആ ഹൃദയബന്ധം തെളിയിച്ചു. ഇരുവർക്കും പരസ്പരം മനസ്സിലാക്കാനും ആദരിക്കാനും കഴിഞ്ഞു.

കാവിൽ വിശ്രമിക്കുന്ന അവസരങ്ങളിൽ ഗുരുവും ശിഷ്യനും മാത്രമാകുന്ന സന്ദർഭങ്ങളിൽ സ്വാമികൾ സ്വജീവിതത്തിന്റെ അവസാനത്തെ സൂചിപ്പിച്ചുകൊണ്ട് പലപ്പോഴും സംസാരിക്കാറുണ്ടായിരുന്നു. മനുഷ്യൻ കർമ്മകാണ്ഡിയാണെന്നും, എന്നെങ്കിലും അവനു തന്റെ കർമ്മങ്ങളിൽ നിന്ന് വിരമിക്കാതെ നിർവ്വാഹമില്ലെന്നും, തന്നെ സംബന്ധിച്ചിടത്തോളം ജീവിതനടനം അവസാനിക്കാൻ കാലമായി വരുന്നെന്നും കളിയായിട്ട് അദ്ദേഹം സൂചിപ്പിക്കുക പതിവായിരുന്നു.

അതിനിടയ്ക്ക് അടുത്തുള്ള മറ്റൊരു പുരാതന കാവിനെപ്പറ്റി ശിഷ്യൻ സംസാരിക്കാനിടയായി. അതു കാണാൻ സ്വാമികൾ ആഗ്രഹം പ്രദർശിപ്പിച്ചു. ഒരു ദിവസം വെളുപ്പിന് സ്വാമികൾ പതിവിൽ നേരത്തെ ഉണർന്ന് ശിഷ്യനോട് "നമുക്ക് ആ കാവൊന്നു കാണാൻ പോകാം" എന്നു പറഞ്ഞു. ശ്രീ: കുമ്പളം സ്വാമികളെ അങ്ങോട്ടുകൂട്ടിക്കൊണ്ടുപോയി. വളരെ നേരം അദ്ദേഹം അവിടം ചുററിക്കണ്ടു. ഒടുവിൽ "ഇവിടം ഒരു നല്ല കാവാണ് ഒരു സമാധി സ്ഥാനത്തിനു പററിയതാണ്" എന്നു പറഞ്ഞു. ഒരു സാമാന്യ പ്രസ്താവനയായേ ശ്രീ: കുമ്പളം അതിനെ അന്നു പരിഗണിച്ചുള്ളു.

സ്വാമികൾ തിരുവനന്തപുരത്തേയ്ക്കു പോകാൻ ഒരുങ്ങി. കുറെ ദിവസങ്ങൾ കൂടി കഴിഞ്ഞുപോയാൽ പോരെയോ എന്ന് ചോദിച്ചതിന് "കിഴവൻ ചാകാനിഞ്ഞു വരും കാരണവരെ * എല്ലാവരോടും യാത്ര ചോ

* ശ്രീ: കുമ്പളത്തിനെ അദ്ദേഹം കാരണവർ എന്നു വിളിക്കുക പതിവായിരുന്നു.

ദിച്ചിട്ടു വരട്ടെ'' എന്നാണ് അവിടുന്ന് ശ്രീ: ശങ്കുപ്പിള്ളയോട് മറുപടി പറഞ്ഞത്.

തിരുവനന്തപുരത്തെത്തിയതിനു ശേഷം അവിടുത്തേക്ക് ശരീരസുഖം ഇല്ലാതായി. അതിസാരമായിരുന്നു അസുഖം. വൈദ്യശിഷ്യൻമാർ ശ്രദ്ധയോടെ ശുശ്രൂഷിച്ചു. എന്നാൽ അവിടുന്ന് അതൊന്നും ആവശ്യമില്ലെന്നുള്ള മനോഭാവമാണ് പ്രദർശിപ്പിച്ചത്. തന്റെ അവസാനം അടുത്തിരിക്കുന്നുവെന്നും അതിനെ വിളംബിക്കാൻ ആർക്കും സാദ്ധ്യമല്ലെന്നും അങ്ങനെ ഒരു യത്നത്തിനു ആരും മുതിരേണ്ടതില്ലെന്നുമായിരുന്നു സ്വാമികളുടെ നില. ഡോ: കെ. ജി. ഗോപാലപിള്ള, ആറൻമുള നാരായണപിള്ള വൈദ്യൻ മുതലായവരോട് അദ്ദേഹം കാര്യം തുറന്ന് പറഞ്ഞു. എങ്കിലും ശിഷ്യവൽസലനായ സ്വാമികൾ അവരുടെ സംതൃപ്തിക്കുവേണ്ടി മാത്രം ആ പരിചരണങ്ങൾ സ്വീകരിച്ചു. വൈദ്യശാസ്ത്രത്തിന്റെയും മറുകര കണ്ടിരുന്ന സ്വാമികൾക്ക് ഇന്ന ചികിൽസ ചെയ്യണമെന്നു നിർദ്ദേശിക്കാൻ ആരും ധൈര്യപ്പെട്ടില്ല. മിക്കവാറും ശുശ്രൂഷയും പരിചരണവുമല്ലാതെ പറയത്തക്ക ചികിൽസകളൊന്നും നടത്തിയെന്നു പറവാനുമില്ല. ഏതാനും ആഴ്ച കഴിഞ്ഞ് രോഗസ്ഥിതി വളരെ വ്യത്യാസപ്പെട്ടു. നടക്കാൻ വലിയ വിഷമം ഇല്ലെന്നുള്ള അവസ്ഥ വന്നപ്പോൾ സ്വാമികൾ പന്മനയ്ക്കു പോകാൻ ആഗ്രഹം പ്രകടിപ്പിച്ചു. ശ്രീ: കുമ്പളത്തിനു എഴുത്തയച്ചു. കുമ്പളം പരിവാരസമേതം വള്ളത്തിൽ എത്തി. സ്വാമികൾ പന്മനയ്ക്കു തിരിച്ചു. തിരുവനന്തപുരത്തെ ശിഷ്യമണ്ഡലം മുഴുവൻ അദ്ദേഹത്തെ യാത്ര അയയ്ക്കാൻ കൂടിയിരുന്നു. അവർ വള്ളക്കടവുവരെ അനുഗമിച്ചു. അവസാനയാത്രയെന്ന

നിലയിൽ എല്ലാവരെയും അനുഗ്രഹിച്ച് സ്വാമികൾ പിരിഞ്ഞു. പ്രസന്നവദനനായിരുന്ന അവിടുത്തേക്ക് അവരിൽ ഓരോരുത്തരോടും ഫലിതമയമായ ഓരോ വാക്കെങ്കിലും പറവാനില്ലാതിരുന്നില്ല. വഴിക്കു പ്രാക്കുളം തോട്ടുവയലിൽ ബംഗ്ലാവിൽ ഏതാനും ദിവസം വിശ്രമിച്ചു. പല ഗൃഹസ്ഥ ശിഷ്യൻമാരും അതിനിടയ്ക്ക് സ്വാമികളെ അവരവരുടെ ഗൃഹത്തിലേക്ക് ക്ഷണിച്ചു. എന്നാൽ സ്വാമികൾ പന്മനയ്ക്കു തന്നെ പോകുവാനാണ് ആഗ്രഹിച്ചത്. തോട്ടുവയലിൽ താമസിക്കുമ്പോൾ ശ്രീ നാരായണഗുരു സ്വാമികൾ ശിഷ്യപരിസേവിതനായി സ്വാമികളെ സന്ദർശിച്ചു. ഗുരുശിഷ്യൻമാർ തമ്മിലുള്ള കൂടിക്കാഴ്ച ഹൃദയസ്പൃക്കായിരുന്നു. അവസാനക്കാഴ്ചയെന്നു ഇരുപേർക്കും അറിയാവുന്ന മട്ടിലായിരുന്നു അവരുടെ പരസ്പരോപചാരക്രമം. ശ്രീ നാരായണഗുരു സ്വാമികളും തീർത്ഥപാദ പരമഹംസരും യഥാക്രമം വലത്തും ഇടത്തും വശങ്ങളിലും സ്വാമികൾ മദ്ധ്യത്തിലുമായി ഒന്നു രണ്ടു ഫോട്ടോകളും അന്ന് എടുക്കുകയുണ്ടായി.

തോട്ടുവയലിൽ നിന്ന് പന്മനയ്ക്കു തന്നെ പോകണമെന്ന് അവിടുത്തേയ്ക്ക് സാമാന്യം നിർബന്ധമായിരുന്നു. അതിനാൽ കൊല്ലം മുതലായ സ്ഥലങ്ങളിൽ നിന്ന് സ്വാമികളെ ക്ഷണിച്ചുകൊണ്ടു പോകാൻ എത്തിയിരുന്ന പല ശിഷ്യൻമാരുടേയും നിർബന്ധത്തെ അവിടുത്തേയ്ക്ക് സസ്നേഹം നിരസിക്കേണ്ടിവന്നു. കൊല്ലത്തുകാരോട് ''23-ാം തീയതിയോടുകൂടി തെക്കോട്ടുതന്നെ വരാം'' എന്നിങ്ങനെ അർത്ഥഗർഭമായി അദ്ദേഹം പറഞ്ഞുവത്രെ !

# അന്ത്യരംഗം

പന്മന സി. പി. പി. സ്മാരക വായനശാലയിലാണ് അവിടുന്ന് വിശ്രമിച്ചത്. അവിടെ ചെന്ന ശേഷം രോഗം വർദ്ധിച്ചു. ക്ഷീണം നാൾക്കുനാൾ കൂടി. എന്നിട്ടും പ്രസന്നതയ്ക്ക് യാതൊരു കുറവും കണ്ടില്ല. ശിഷ്യഗണങ്ങളാണെങ്കിൽ–അവരുടെ ഇടയ്ക്ക് പണ്ഡിതൻമാർ, ശാസ്ത്രജ്ഞൻമാർ, ധനാഢ്യൻമാർ എന്നിങ്ങനെ ഏതിനക്കാരുമുണ്ടായിരുന്നു. –അവിടുത്തെ പരിചരിക്കുന്നത് ജീവിതസാഫല്യമെന്നു കരുതി അഹമഹമികയാ പ്രവർത്തിച്ചുവന്നു. ഓരോരുത്തരോടും സ്വാമികൾ വാൽസല്യമസൃണവും ഫലിതമയവുമായി സംസാരിച്ചു കൊണ്ടിരുന്നു. അതിനിടയ്ക്ക് സംഗീതമുണ്ട്, ശാസ്ത്രചർച്ചയുണ്ട്, പറഞ്ഞു കൊടുത്ത് എന്തെങ്കിലും എഴുതിക്കുകയുണ്ട്. പ്രധാനമായി സംഗീതം തന്നെ അതിനാവശ്യമുള്ള ഉപകരണങ്ങൾ—ഗിഞ്ചിറ, വീണ, ഫിഡിൽ മുതലായവ–കൂടെ എപ്പോഴും ഉണ്ടായിരുന്നു. കട്ടിലിന്നടിയിൽ തൻെറ നിതാന്തസഖാക്കളായ, മാക്രി, എലി മുതലായ ചെറു ജന്തുക്കളും അടുത്തു കൂടിയിരുന്നു. ഒരു ദിവസം ഒരു മഞ്ഞച്ചേരയും അവരോടൊന്നിച്ചുണ്ടായിരുന്നുവത്രെ.

മേടം 22–ാം തീയതി സ്വാമികൾ ശ്രീ: കുമ്പളത്തിനെ വിളിച്ച് അവിടെത്തന്നെ ഉണ്ടായിരിക്കണമെന്ന് പതിവില്ലാത്തവണ്ണം നിർദ്ദേശിച്ചു. അടുത്ത ദിവസം അതായത് 1099 മേടം 23–ാം തീയതി വൈകിട്ട് സ്വാമികൾ എഴുന്നേററിരിക്കാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു. വൽസലശിഷ്യനായ പത്മനാഭപ്പണിക്കരുടെ സഹായത്തോടുകൂടി അവിടുന്നു കട്ടിലിൽ എഴുന്നേ

ററിരുന്ന് സാവധാനത്തിൽ പദ്മാസനത്തിൽ ഉപവിഷ്ടനായി. ക്രമേണ ധ്യാനനിഷ്ഠനായി കാണപ്പെട്ടു. അത് അവസാന നിമിഷങ്ങളാണെന്ന് ആരും ധരിച്ചില്ല. എങ്കിലും പരമാർത്ഥം അങ്ങിനെയായിരുന്നു. അവിടുന്ന് ദേഹബന്ധം ഉപേക്ഷിച്ച് പരമപദം പ്രാപിച്ചു കഴിഞ്ഞു. ആ പുണ്യകളേബരം നേരത്തെ നിർദ്ദേശിച്ചിരുന്നതനുസരിച്ച് പന്മനക്കാവിൽ വിധിയാംവണ്ണം സമാധിയിരുത്തപ്പെട്ടു.

ആ വിയോഗവാർത്ത പെട്ടെന്ന് കേരളമാകെ പരന്നു. ചട്ടമ്പിസ്വാമികളുടെ നാമം കേട്ടിട്ടില്ലാത്ത കേരളീയർ ചുരുക്കമായിരുന്നു. അപ്രമേയ പ്രഭാവനായ ഒരു ആത്മയോഗി, ആചാര്യൻ, അസാധാരണ സിദ്ധികൾ തികഞ്ഞ ഒരു കലാകാരൻ, സർവശാസ്ത്രപാരംഗതൻ, സകല ജീവജാലങ്ങളെയും ആത്മനിർവ്വിശേഷം ദർശിക്കാൻ കഴിഞ്ഞ ഒരു സ്നേഹമൂർത്തി ഇതൊരക്കയായിരുന്നു കേരളീയർക്ക് ശ്രീ ചട്ടമ്പിസ്വാമികൾ. ആ സ്ഥാനത്തേയ്ക്കു പകരം മററാരേയും കാണാൻ ആർക്കും കഴിഞ്ഞില്ല. ശതാബ്ദങ്ങൾക്കിടയ്ക്കെങ്ങാനും ആകസ്മികമായാവിർഭവിച്ച് മറയാറുള്ള ഒരു അപൂർവ്വ ജ്യോതിസ്സിന്റെ തിരോധാനമാണ് ആ സമാധിയോടുകൂടി കേരളത്തിനുണ്ടായതെന്ന് എല്ലാവർക്കും ബോദ്ധ്യമായി.



# രസകരങ്ങളായ

## ചില

# സംഭവങ്ങൾ

## 1. പിതീൻ പിതീൻ

കൊല്ലൂരമ്മാവൻ എന്നു പേരുള്ള കൃഷ്ണപിള്ള പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികളുടെ ഒരു വൈമാത്രേയ സഹോദരനായിരുന്നു — ജ്യേഷ്ഠസ്ഥാനീയൻ. രസകരമായ ഒരു സംഭവം അദ്ദേഹം തന്റെ ഒരു ലേഖനത്തിൽ വിസ്തരിച്ചിട്ടുണ്ട്. സ്വാമികളുടെ ബാല്യകാലത്തിലെ ഒരു സംഭവമാകയാൽ തന്തിരുവടികളെ കുഞ്ഞൻ ചട്ടമ്പി എന്ന പേരിൽ വ്യവഹരിക്കാം.

കുഞ്ഞൻചട്ടമ്പിയും വയസ്യരായ ചിലരും കൂടി—അതിൽ കൃഷ്ണപിള്ളയും ഉൾപ്പെട്ടിരുന്നു.—ഒരു ദിവസം പട്ടണത്തിലെവിടെയോ ഒരു കഥകളി കാണാൻ പോയി. കളികണ്ടു മടങ്ങിവരവേ ആ കഥകളി പ്രേമിസംഘം കൊല്ലൂർ ഗ്രാമത്തിലെത്തുന്നതിനു മുമ്പ് വഴിക്ക് ഒരു ബംഗ്ളാവിന്റെ സമീപമെത്തി. ഏത് ബംഗ്ളാവ് എന്നല്ലേ?

കൊല്ലൂർ ഗ്രാമത്തിനടുത്ത് പണ്ട് കുന്നിൻകോവിൽ എന്നൊരു ഭഗവതി ക്ഷേത്രമുണ്ടായിരുന്നു. നിത്യനിദാനകാര്യങ്ങളൊന്നുമില്ലാതെ ആ ഹൈന്ദവ

രാധനാലയം അനാഥാവസ്ഥയിലെത്തി. ആരും ചെന്ന് തൊഴാതെ ജീർണ്ണിച്ചുതുടങ്ങിയ ആ ക്ഷേത്രം ഒരു സായ്പ് വിലയ്ക്ക് വാങ്ങി — കാർപാളിയോ എന്ന സായ്പ്. വെള്ളക്കാരന്റെ കയ്യിൽകിട്ടിയാൽ പിന്നെ ആ ക്ഷേത്രത്തിന്റെ ഗതിയെന്ത്? ധാര അത് വെട്ടിപ്പൊളിച്ച് ഒരു രസികൻ ബംഗ്ളാവ് തീർത്തു. മേല്പറഞ്ഞ ബംഗ്ളാവ്.

സായിപ്പ് അവിടെ കോഴി, താറാവ്, പന്നി എന്നീ ജന്തുവർഗ്ഗത്തോടുകൂടി താമസമാക്കി.

പ്രസ്തുത ബംഗ്ളാവിന്റെ മുമ്പിലെത്തിയ നമ്മുടെ കഥകളിപ്രേമി സംഘം അവിടെ തെല്ലൊന്ന് നിന്നു. അതിൽ ഒരാൾ ഒരു വാദം എടുത്തിട്ടു.

''ഭഗവതി ഉണ്ടോ ഇല്ലയോ?''

ക്ഷേത്രം ബംഗ്ളാവായി ഉയർന്നതിലുള്ള അസൂയയോ അഥവാ ദേവീക്ഷേത്രം ഒരു ബംഗ്ളാവായി അധഃപതിച്ചതിലുള്ള മനോവേദനയോ ആണ് വാദത്തിന് അയാളെ പ്രേരിപ്പിച്ചത്. അതുകേട്ട ഒരു കൂട്ടുകാരൻ കുറച്ച് കാര്യമായി ഇങ്ങനെയൊന്ന് തട്ടി മൂളിച്ചു.

''ഭഗവതി ഉണ്ടെങ്കിൽ കാണുമായിരുന്നില്ലേ? സായിപ്പിനോട് ഭഗവതി എന്തെടുത്തു? എല്ലാം വെട്ടിപ്പൊളിച്ച് അടിച്ചുവാരിക്കളഞ്ഞ് അവിടെ നല്ല ബംഗ്ളാവ് പണികഴിപ്പിച്ചത് കണ്ടില്ലേ? ഭഗവതിയും ഇല്ല ഒരു ചുക്കും ഇല്ല.''

ഈ തർക്കം എടുത്തുവിട്ട ആൾ ഒരു വേലുപ്പിള്ളയായിരുന്നു—അച്ചുക്കൂടം ഫോർമാൻ.

''നിങ്ങളെല്ലാം അല്പം ഇവിടെ ഇരിക്കിൻ''
എന്ന് പറഞ്ഞ് കുഞ്ഞൻ ചട്ടമ്പി മററെല്ലാവ
രേയും അവിടെ ഇരുത്തിയശേഷം വേലുപ്പി
ള്ളയെ പിടിച്ച് അകലെ ഇരുത്തി. ഇങ്ങനെ
ഒന്നാവശ്യപ്പെടുകയും ചെയ്തു.

''ഭഗവതി ഉണ്ടെങ്കിൽ പരീക്ഷ കാണട്ടെ
എന്ന് പറയൂ.''

വേലുപ്പിള്ള അതനുസരിച്ചു.

എല്ലാവരും രസകരമായി വല്ലതും സംഭവിക്കുമോ എന്നറിയുവാൻ കുതുകാകുലരായി അതാതിടങ്ങളിൽ ഇരിക്കുന്നു. കുറെകഴിഞ്ഞപ്പോൾ എവിടുന്നോ ഒരു കല്ലു വന്നു വീഴുന്ന ശബ്ദം!

''പിതീൻ''

വേലുപ്പിള്ളയുടെ തലയിൽ തൊട്ടുതൊട്ടില്ല എന്ന മട്ടിലാണ് അത് വീണത്.

''ഇതാരോ വലിച്ചെറിഞ്ഞതാണ്. ഭഗവതി
യുടെ ഊററമൊന്നുമല്ല'' എന്നായി അയാൾ.

അല്പം കൂടി കഴിഞ്ഞപ്പോൾ ഒരു വലിയ മണ്ണാങ്കട്ട അയാളുടെ മുമ്പിൽ വന്നുവീണു തകർന്നു.

എല്ലാവരും എടുത്ത് ഒരോട്ടം!

കുഞ്ഞൻചട്ടമ്പിയോ? അദ്ദേഹം എങ്ങും ഓടിപ്പോയില്ല.

കൊല്ലൂരമ്മാവൻ എഴുതുന്നു: ''ഈവക
ചില വിദ്യകൾ ...... അയാൾ കാണിക്കും.
ഞങ്ങൾ അതിശയിക്കും'' എന്ന്.

ബാലാസുബ്രഹ്മണ്യമന്ത്രം കൊണ്ട് ചില സിദ്ധികളെല്ലാം കുഞ്ഞൻ ചട്ടമ്പിക്ക് കൈവന്നിരുന്നു.

ചിലപ്പോൾ രോഗത്താലോ ഭൂതാദിബാധകളാലോ ക്ലേശിക്കുന്നവരുടെ സമാധാനത്തിന് അദ്ദേഹം ചില സിദ്ധിപ്രയോഗങ്ങൾ നടത്തുമായിരുന്നു. ചിലപ്പോൾ വയസ്യരെ രസിപ്പിക്കാനും.

പക്ഷെ ഈ സന്ദർഭങ്ങളിലൊന്നും കുഞ്ഞൻചട്ടമ്പി താനൊരു സിദ്ധനാണെന്ന് അഹങ്കരിക്കുകയോ അഭിമാനിക്കുകയോ ചെയ്തിരുന്നില്ല.

ഈ ചെറിയ സിദ്ധികൾ സ്വാമി തിരുവടികളുടെ ആദ്ധ്യാത്മിക ജീവിതത്തിലെ ഹരിഃശ്രീ ഘട്ടത്തിൽ പെട്ടവയാണ്. ഈ വൈഭവത്തിനും ക്രമാനുഗതമായ ഒരു പരിണാമമുണ്ടായിട്ടുണ്ട്.

## 2. പട്ടിസദ്യ

ഉയർന്ന ഔദ്യോഗികസ്ഥാനങ്ങളും അധികാരാവകാശങ്ങളും സ്വാർത്ഥലാഭത്തിനായി ഉപയോഗിക്കാനുള്ളതല്ലെന്നും സമൂഹനൻമയ്ക്കുവേണ്ടി വിനിയോഗിക്കാനുള്ളതാണെന്നും ഒരു ഉദ്യോഗസ്ഥനെ ബോധ്യപ്പെടുത്താൻ ശ്രീചട്ടമ്പിസ്വാമി തിരുവടികൾക്ക് ഒരു അവസരം ലഭിക്കുകയുണ്ടായി.

സ്വാമി തിരുവടികളെ ഒരു ഉന്നതനായ സർക്കാരുദ്യോഗസ്ഥൻ തന്റെ ഭവനത്തിൽ ഊണിന് ക്ഷണിച്ചു. സ്വാമികളോടുള്ള ബഹുമാനത്തെക്കാൾ തന്റെ പ്രതാപം പ്രകടിപ്പിക്കാനുള്ള അവസരമായിട്ടാണ് അയാൾ അതിനെ കരുതിയത്. സ്വാമിതിരുവടികളും അതൊരു തക്ക സന്ദർഭമായി കണക്കാക്കി ക്ഷണം സ്വീകരിച്ചു. തന്നോടൊപ്പം മററുചിലരുംകൂടിയുണ്ടായിരിക്കുമെന്നും കൂട്ടിച്ചേർത്തു.

നിശ്ചിത ദിവസം സ്വാമി തിരുവടികൾ അവിടെ എത്തി. അനുചരൻമാരാരെയും കാണാത്തതിൽ ആ ഉദ്യോഗസ്ഥന് അസംതൃപ്തി. അയാൾ അന്വേഷിച്ചു. അവരൊക്കെ പുറത്തു നിൽക്കുകയാണെന്നും സമയമാകുമ്പോൾ എത്തിക്കൊള്ളുമെന്നും സ്വാമിതിരുവടികൾ പറഞ്ഞു.

വിശാലമായ മുറിയിൽ ഇലകൾ നിരന്നു, വിഭവങ്ങൾ പകർന്നു. അതാവരുന്നു കുറെ പട്ടികൾ ! അവ വരിവരിയായിവന്ന് തികഞ്ഞ അച്ചടക്കത്തോടെ സ്വാമിതിരുവടികൾക്കൊപ്പം ഇലകളുടെ പിന്നിൽ ഇരുന്നു. ആതിഥേയൻ അദ്ഭുതസ്തബ്ധനായി നോക്കി നിന്നു. സ്വാമി തിരുവടികളുടെ നിർദ്ദേശ പ്രകാരം ചോറുവിളമ്പി. അനുസരണയോടെ അവ ആഹാരം കഴിച്ചു പുറത്തേയ്ക്കു പോയി. എന്തു ചെയ്യണമെന്നറിയാതെ വിഷമിച്ചുനിൽക്കുന്ന ഉദ്യോഗസ്ഥനോട് സ്വാമിതിരുവടികൾ പറഞ്ഞു.

> ''വിഷമിക്കാനൊന്നുമില്ല. ഇവരൊക്കെ കഴിഞ്ഞ ജൻമം സർക്കാരുദ്യോഗസ്ഥൻമാരായിരുന്നു. സമൂഹദ്രോഹം ധാരാളം ചെയ്തിട്ടുണ്ട്. അതിൻെറ ഫലമാണ് ഈ ജൻമം ഇങ്ങനെ അനുഭവിച്ചു തീർക്കുന്നത്.''

അന്യരുടെ നൻമയിൽ അല്പംപോലും താല്പര്യം കാട്ടാതിരുന്ന ആ ഉദ്യോഗസ്ഥൻെറ മന:സാക്ഷിയെ തട്ടിയുണർത്താൻ പോന്നതായിരുന്നു ആ സംഭവം.

സ്വാമി തിരുവടികളുടെ ജീവിതത്തിൽ ഇത്തരം പട്ടിസദ്യകൾ പല സന്ദർഭങ്ങളിലും പല വീടുകളിലുംവച്ച് ഉണ്ടായിട്ടുള്ളതായി കേട്ടറിവുകൾ ധാരാളമുണ്ട്. ഫലിതം പ്രായോഗികമായും എന്നാൽ വേദനി

പ്പിക്കാതെയും പ്രദർശിപ്പിക്കുന്നതിൽ സ്വാമികൾക്ക് അന്യാദൃശമായ ഒരു നൈപുണ്യം ഉണ്ട്. അതിന് ദൃഷ്ടാന്തമാണ് ഇത്തരം സംഭവങ്ങൾ. മാത്രമല്ല സർവ ഭൂതങ്ങളെയും സമഭാവനയോടെ വീക്ഷിക്കണം എന്ന് എപ്പോഴും ഉപദേശിക്കാറുള്ള സ്വാമിതിരുവടികൾ തന്റെ ആ ആശയത്തിന് സ്വന്തം ജീവിതരംഗത്തിൽ നാടകീയമായ രൂപം നൽകി, ഇതെല്ലാം സാധ്യകോടിയിൽ പെട്ടതാണെന്നു ലോകത്തിന് കാണിച്ചുകൊടുക്കുന്നതിലും വിജയിച്ചു എന്നുവേണം പറയുവാൻ.

പറയാൻ ആർക്കും എളുപ്പം. ചെയ്യുവാനോ? ചെയ്യുവാനും എളുപ്പമാണ് എന്ന് സ്വാമി തിരുവടികൾ കാണിച്ചു തന്നിരിക്കുന്നു.

## 3. കേശവാ ഇതാ ഉപദേശം!

കേശവൻ ചട്ടമ്പിസ്വാമിതിരുവടികളെപ്പററി കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ അദ്ഭുത സിദ്ധികളെപ്പററിയും. ഒരിക്കൽ അയാൾക്കൊരു മോഹം തോന്നി. സ്വാമികളുടെ കൈയ്യിൽ നിന്ന് ഒരു ഉപദേശം വാങ്ങിക്കണം എന്ന്. എന്തുപദേശം? മന്ത്രോപദേശമുണ്ട്, തന്ത്രോപദേശമുണ്ട്, വിവിധശാസ്ത്രോപദേശങ്ങളുണ്ട്. സ്വർണോപദേശമാകട്ടെ എന്ന് അയാൾ നിശ്ചയിച്ചു. ചെമ്പിനെ പൊന്നാക്കാനുള്ള ഉപദേശം! കിട്ടിയാൽ പിന്നെ എന്തായി കാര്യം!

കേശവൻ സ്വാമികളെ വിടാതെ പിടികൂടി. ഉപദേശം സ്വീകരിക്കാതെ പിൻമാറുകയില്ല എന്ന മട്ടിലാണ്. സ്വാമികളാകട്ടെ അക്കാര്യത്തെപ്പററി വ്യക്തമായി ഒന്നും മറുപടി പറയുന്നില്ല—ആഗ്രഹം അറിയി

ച്ചിട്ടും. മൗനം സമ്മതമെന്നിരിക്കെ എന്തിന് നിരാശപ്പെടണം? സമയമായാൽ തരാതിരിക്കുകയില്ല എന്നു കേശവൻ കരുതി. നല്ല മുഹൂർത്തത്തിൽ വേണമല്ലോ രഹസ്യവിദ്യോപദേശം !

ഒരിക്കൽ സ്വാമികളും കേശവനും ഒരുമിച്ച് നടന്നുനടന്ന് അരൂരിൽ നിന്നും അരൂക്കുററിക്കുള്ള കടത്തു കടക്കുവാൻ തീരത്ത് വന്നെത്തി. വർഷാകാലം. കായലിൽ നല്ല കാററും കോളും. ഇരുവരും ഒരു കൊതുമ്പു വള്ളത്തിൽ കയറി. സ്വാമികൾ തന്നെ പങ്കായമെടുത്ത് തുഴഞ്ഞു. കർണധാരൻെറ ഭാഗമഭിനയിച്ചു എന്നർത്ഥം. കാററും കോളുമുള്ളപ്പോൾ ഒരുവിധമാരും തോണി തുഴയുവാൻ മുമ്പോട്ടു വരികയില്ല.

കേശവൻ നെഞ്ചത്തു കൈ ചേർത്തുപിടിച്ച് വള്ളത്തിൽ ഇരിപ്പാണ്.

കുറച്ചങ്ങു തുഴഞ്ഞു കയറിയപ്പോൾ വഞ്ചിമുങ്ങിയേക്കുമോ എന്നു ഭയമായി. വെള്ളം അതിലേയ്ക്ക് അടിച്ചുകയറി. അതു പെട്ടെന്നു മറിഞ്ഞു. രണ്ടു പേരും വള്ളത്തിൽ നിന്നു വെള്ളത്തിലായി.

ചട്ടമ്പിസ്വാമി തിരുവടികൾക്ക് നീന്താനറിയാം. കേശവന് അത്ര പരിചയം പോരാ. അയാൾ പ്രാണപരാക്രമത്തോടെ കൈകാലിട്ടടിച്ചു. അപ്പോൾ സ്വാമികളുടെ ശബ്ദം. കേശവാ—ഇതാ ഉപദേശം; താനാവശ്യപ്പെട്ട ഉപദേശം പിടിച്ചോ!

കേശവനാണെങ്കിൽ വാപൊളിച്ച് ''മാക്ക്മാക്ക്'' എന്നിങ്ങനെ വെള്ളംകുടിച്ച് പരാക്രമം കാണിക്കുന്നു. ഈ സമയത്ത് ഉപദേശമോ ! മണ്ണിനെത്തന്നെ പൊന്നാക്കാനുള്ള ഉപദേശമായാൽത്തന്നെ എന്ത് ?

സ്വാമി തിരുവടികൾ കേശവന്റെ കൈപിടിച്ച് തുഴഞ്ഞു നിന്നു.

''ഉപദേശം വേണ്ടേ കേശവാ''—സ്വാമികൾ പലവുരു ചോദിച്ചു.

''ജീവനോടെ കരയിലെത്തിയാൽ മതി സ്വാമി'' എന്നായിരുന്നു അയാളുടെ അപ്പോഴത്തെ ഒരേ ഒരാഗ്രഹവും പ്രാർത്ഥനയും.

സ്വാമികൾ കേശവനേയുംകൊണ്ട് നീന്തി അരുക്കുററി കരയ്ക്കടുത്തു.

''കുടിച്ച വെള്ളമെല്ലാം വായിൽ കയ്യിട്ടു ഛർദ്ദിച്ചു കളയ്''—സ്വാമികൾ നിർദ്ദേശിച്ചു. കേശവൻ അതനുസരിച്ചു, കായൽവെള്ളം ഛർദിച്ചു കളഞ്ഞു. ഒപ്പം പൊന്നാശയും!

ഈ സംഭവം കേശവന് ജീവിതത്തിലെ വലിയ ഒരു സംഭവമായിത്തീർന്നു എന്ന് അയാൾ പിന്നീട് പറയുകയുണ്ടായി.

''ജളാശയനായ കേശവൻ ജലാശയത്തിൽവച്ച് സംസാരജലാശയം കടക്കാനുള്ള ഉപദേശം കൃപാജലാശയമായ പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽ നിന്ന് ഭംഗ്യന്തരേണ നേടി ധന്യനായി.''

സ്വർണദാഹം എത്രപേരെ ജളാശയരാക്കിയിട്ടില്ല!

സ്വാമി തിരുവടികളുടെ പ്രായോഗികഫലിതം! ആരെയും നോവിക്കാത്ത ഫലിതം!

# 4. വീണിട്ടും വീഴാത്ത പൂക്കൾ

പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികൾക്ക് കുട്ടികളോടുണ്ടായിരുന്ന സ്നേഹം അനന്യസാധാരണമായിരുന്നു. അവരെ അല്പം പോലും വേദനിപ്പിക്കാതെ ഹൃദയപൂർവ്വം ലാളിച്ചിരുന്നു. അദ്ദേഹം സന്ദർശിക്കുന്ന സ്ഥലങ്ങളിൽ കുഞ്ഞുങ്ങളെ കാണുകയാണെങ്കിൽ ആദ്യം അവരോടായിരിക്കും സംഭാഷണത്തിലും വിനോദത്തിലും ഏർപ്പെടുക. കുട്ടികളുടെ കൂട്ടത്തിൽപെട്ടാൽ അദ്ദേഹവും ഒരു കുട്ടിയായി മാറുമായിരുന്നു. അവരെ ഏതെങ്കിലും വിധത്തിൽ കളിപ്പിച്ച് രസിപ്പിക്കുക പതിവായിരുന്നു. ഇതിന് സാക്ഷ്യം വഹിക്കുന്ന പല സംഭവങ്ങളുമുണ്ടായിട്ടുണ്ട്.

ഒരിക്കൽ തിരുവനന്തപുരത്തുള്ള ഒരു ശിഷ്യന്റെ ഗൃഹത്തിൽ അദ്ദേഹം പോയിരുന്നു. അവിടത്തെ കുട്ടികളോട് സരസമായി സംസാരിച്ചു കൊണ്ടിരുന്നകൂട്ടത്തിൽ അടുത്ത ദിവസത്തെ പ്രഭാതപൂജയ്ക്ക് കുറെ പുഷ്പങ്ങൾ ശേഖരിച്ചുകൊണ്ടുവരണമെന്ന് അദ്ദേഹം പറഞ്ഞു. ഒരു പ്രത്യേക നിർദ്ദേശം കൂടി കൊടുത്തു: അവ നിലത്തുവീഴാത്ത പൂക്കളായിരിക്കണമത്രേ. കുട്ടികൾ സന്തോഷപൂർവ്വം സമ്മതിച്ചു. മുററത്തെ ചെടികളിൽ ധാരാളം പൂക്കളുണ്ടാകാറുണ്ട്. അവർ അതിരാവിലെ എഴുന്നേററ് പൂക്കൾ ശേഖരിക്കാൻ പുറപ്പെട്ടു. ചെടികളുടെ ചുവട്ടിലെത്തിയ അവർ ആകെ അന്ധാളിച്ചുപോയി. ചെടികളിൽ ഒററപ്പൂവും ഇല്ല. എല്ലാം നിലംപതിച്ചു ചിതറിക്കിടക്കുന്നു. പൂജാസമയം അടുക്കാറായി. സ്വാമികളോട് എന്ത് സമാധാനം പറയും. കുട്ടികൾ വിഷമിച്ചു. സം

ഭ്രമത്തോടെ അവർ സ്വാമികളെ സമീപിച്ചു. സത്യസ്ഥിതി ബോധിപ്പിച്ചു. നേരിട്ടുകണ്ട് ബോദ്ധ്യപ്പെടുന്നതിന് അവർ അദ്ദേഹത്തെ മുററത്തേക്ക് ക്ഷണിച്ചു. കുട്ടികളോടൊത്ത് സ്വാമിതിരുവടികൾ ചെടികളുടെ അടുത്തേക്ക് പോയി. എന്തൊരദ്ഭുതം ! പൂക്കളെല്ലാം പുഞ്ചിരിപൊഴിച്ചുകൊണ്ട് ചെടികളിൽ തന്നേ നില്ക്കുന്നു. നിലത്ത് ഒററപ്പൂവും ഇല്ല. കുട്ടികൾ എന്തുപറയണമെന്നറിയാതെ പകച്ചുനിന്നു. അപരാധബോധത്താൽ അവരുടെ മുഖം മ്ളാനമായി. സ്വാമിതിരുവടികൾ അവരെ സമാശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു:

''കുഞ്ഞുങ്ങളേ, വിഷമിക്കണ്ട. നിങ്ങൾ ആദ്യം കണ്ടതും ഇപ്പോൾ കാണുന്നതും ശരി തന്നെ. എന്നാൽ ഒരു കാര്യം. കാണുന്നതെല്ലാം നിത്യസത്യമല്ലെന്നുകൂടി ഓർത്തുകൊള്ളണം.''

സ്വാമി തിരുവടികൾ വീട്ടിൽ കയറിവന്നത് ഒരു സന്ധ്യയ്ക്കായിരുന്നു. കുട്ടികൾ മുററത്ത് കളി നിർത്തിയിട്ടില്ല. ''ഞങ്ങളുടെകൂടെ കുറച്ചു കളിക്കുന്നോ'' എന്ന് കട്ടികൾ ബാലസഹജമായ ബുദ്ധിയിൽ സ്വാമികളോട് ചോദിക്കുകയുണ്ടായിപോലും.

''ഇപ്പോൾ നേരമായില്ലേ. നാളെയാകാം'' എന്നാണ് അതിന് തിരുവടികൾ മറുപടി പറഞ്ഞത്. ആ പറഞ്ഞതനുസരിച്ച് പിറേറന്ന് കുട്ടികളുമായി ഒന്ന് കളിച്ച കളിയാണ് ഈ പുഷ്പലീല.

വീണിട്ടും വീഴാത്ത പൂക്കൾ !

സ്വാമി തിരുവടികളും പുണ്യസന്തതികളായ ആ കുഞ്ഞുങ്ങളും ഇന്ന് വീണ് മണ്ണടിഞ്ഞ പൂക്കളാണ് ഒരർത്ഥത്തിൽ. എങ്കിലും ഈ സംഭവത്തിലൂടെ അവരെല്ലാം വീണിട്ടും വീഴാത്ത പൂക്കളായി തങ്ങിനില്ക്കയാണ്—നമ്മുടെ സ്മൃതിയാകുന്ന വല്ലിയിൽ.

## 5. താളവല്ലഭൻ

1. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജ്യേഷ്ഠസ്ഥാനീയനായ കേശവപിള്ള മരാമത്ത് വകുപ്പിൽ ഒരു ഉദ്യോഗസ്ഥനായിരുന്നു. സ്ഥലം മാററപ്പെട്ടതു കാരണം അദ്ദേഹം മൂവാററുപുഴയിലാക്കി താമസം. കുറെ ദിവസം സ്വാമി തിരുവടികളും അദ്ദേഹത്തോടൊപ്പം താമസിച്ചിരുന്നു. മൂവാററുപുഴ കേന്ദ്രമാക്കിക്കൊണ്ട് അദ്ദേഹം വടക്കും തെക്കുമായി പല സ്ഥലങ്ങളിലും പര്യടനം നടത്തിയിട്ടുണ്ട്.

അക്കാലത്ത് ഒരു ദിവസം അദ്ദേഹം ഏററുമാനൂർ ക്ഷേത്രത്തിലെത്തി. ഉൽസവം നടക്കുന്ന കാലം. പതിവുകാരനായ ഒരു കിഴവൻ മാരാർ ചെണ്ടയും തോളിലേററി പോകുന്നു. വീക്കസ്ഥാനത്ത് ചെന്നുനിന്ന് സാവധാനം കൊട്ടാനുള്ള ഒരുക്കം. തൻെറ കഴിവില്ലായ്മയെ വിളിച്ചറിയിക്കുന്നതായിരുന്നു മാരാരുടെ ഓരോ ചലനവും. മററു ചെണ്ടക്കാർ തയ്യാറായിക്കഴിഞ്ഞു. സ്വാമി തിരുവടികൾ കിഴവനെ സമീപിച്ചു. അയാളിൽനിന്നും സൂത്രത്തിൽ ചെണ്ടയും കോലും വാങ്ങി മററുള്ളവരോടൊപ്പം ചെന്നുനിന്നു. മുണ്ടേംപിള്ളി മാരാരായിരുന്നു അവരുടെ നേതാവ്. മാരാർ ഉരുട്ടുചെണ്ട പ്രയോഗത്തിൽ വിദഗ്

ദ്ധനായിരുന്നു. ചെണ്ടകൊട്ട് ആരംഭിച്ചു. കൊമ്പ് ഇലത്താളം കുറുംകുഴൽ എല്ലാമുണ്ട്. സാധാരണഗതിയിലായിരുന്നു ആരംഭം. ക്രമേണ മേളത്തിന് പിരിമുറുക്കം തുടങ്ങി. സ്വാമിതിരുവടികൾ അവരോടൊപ്പമുണ്ട്. തന്നെ പരീക്ഷിക്കുകയാണോ എന്ന് മാരാർക്ക് സംശയം തോന്നി. മാരാർ മുന്നേറിക്കൊണ്ടിരുന്നു. സ്വാമികൾ അനായാസമായി പിന്നാലെയും. സ്വാമികളുടെ ചില പൊടിക്കൈകൾ മാരാരെ വിഷമിപ്പിക്കുന്നുണ്ടായിരുന്നു. എങ്കിലും രണ്ടുപേരും കൊണ്ടുപിടിച്ച് തകർക്കുന്നു. കാണികൾക്ക് എന്തെന്നില്ലാത്ത കൗതുകം. കുറെ സമയം മേളം അന്തരീക്ഷത്തെ ഇളക്കിമറിച്ചു. മേളം കഴിഞ്ഞപ്പോൾ മാരാർ ആദരവോടെ സ്വാമികളെ സമീപിച്ച് എങ്ങുനിന്നാണ് പരിശീലിച്ചതെന്ന് ആരാഞ്ഞു.

"ഏയ്, അങ്ങനെയൊന്നുമില്ല. ഒരു മുൻ പരിചയം. അതൊന്നു പുതുക്കിയെന്നേയുള്ളൂ." സ്വാമി തിരുവടികൾ ഒന്നും സംഭവിക്കാത്തമട്ടിൽ പറഞ്ഞു.

2. പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ജൻമനാ സംഗീതവാസനകൊണ്ട് അനുഗൃഹീതനായിരുന്നു. ഈ കലയുടെ അംഗമാണല്ലോ താളം. താളവിഷയത്തിൽ സ്വാമികളുടെ അന്യാദൃശവൈഭവം പ്രഖ്യാപിക്കുന്ന അനേകം സംഭവങ്ങളുണ്ട്. അവയിലൊന്നാണ് മുകളിൽ കൊടുത്തത്. ഇനി രണ്ടുമൂന്നെണ്ണം കൂടി രേഖപ്പെടുത്താം.

ഇടപ്പള്ളി വല്ലൂർ വി. നാരായണമേനോൻ അവർകളുടെ ലേഖനം ആധാരമാക്കിയ ഒരു സംഭവം ഇങ്ങനെയാണ്—1909-ൽ നടന്നത്.

സ്വാമി തിരുവടികഠം തിരുവനന്തപുരത്ത് ശ്രീകണ്ഠേശ്വരം ഭജനമഠത്തിൽ വിശ്രമിക്കുകയായിരുന്നു. പ്രാചീനമലയാളം എന്ന ഗ്രന്ഥം എഴുതിക്കൊണ്ടിരുന്ന കാലമായിരുന്നു അത്. അക്കാലത്തൊരു ദിവസം അംബാസമുദ്രവാസിയായ ഒരു ബ്രാഹ്മണൻ അവിടെ വന്നെത്തി. സ്വാമി തിരുവടികളെ കണ്ട് നമസ്കാരം ചെയ്തശേഷം ഗിഞ്ചിറാവാദ്യത്തിൽ കുറെ കാര്യങ്ങഠം തനിക്കു മനസ്സിലാക്കിത്തന്നാൽക്കൊള്ളാം എന്ന് അപേക്ഷിച്ചു. അയ്യരോട് വായിക്കുവാൻ സ്വാമികഠം കല്പിച്ചു. അവിടെത്തന്നെ ഉണ്ടായിരുന്ന ഒരു ഗിഞ്ചിറയെടുത്ത് അയ്യർ വായിക്കാൻ തുടങ്ങി. മറ്റൊന്നെടുത്ത് സ്വാമി തിരുവടികളും. സ്വാമികഠം അയ്യർക്ക് പല എണ്ണങ്ങളും കാണിച്ചുകൊടുത്തു. ഇത്ര വലിയ താളജ്ഞാനിയെ തെക്കേ ഇന്ത്യയിൽ താൻ മറ്റെങ്ങും കണ്ടിട്ടില്ലെന്നു പറഞ്ഞുകൊണ്ട് അയ്യർ സ്വാമിതിരുവടികളെ വീണ്ടും നമസ്കരിച്ച് അനുഗൃഹീതനായി പോവുകയും ചെയ്തു.

3. സാഹിത്യകുശലൻ ശ്രീ. ടി. കെ. കൃഷ്ണമേനോൻ അവർകളുടെ ലേഖനത്തിൽനിന്ന് ഉദ്ധരിച്ച ഒരു സംഭവമാണ് ഇനി വിവരിക്കുവാൻ പോകുന്നത്. പ്രസ്തുത സംഗതി സ്വാമി തിരുവടികഠം തന്നെ ലേഖകനോട് നേരിട്ട് പ്രസ്താവിച്ചിട്ടുള്ളതത്രേ.

ഒരിക്കൽ സ്വാമി തിരുവടികഠം വഴിയാത്ര ചെയ്യുകയായിരുന്നു. അപ്പോഠം അടുത്തൊരു മഹാക്ഷേത്രത്തിൽ ഉൽസവം നടക്കുകയാണ്. ഉൽസവബലിക്ക് പാണി കൊട്ടുന്നു. അതുകേട്ടപ്പോഠം സ്വാമി തിരുവടികഠംക്ക് സഹിച്ചില്ല. ഉടൻതന്നെ അദ്ദേഹം അമ്പല

ക്കുളത്തിൽ പോയി കുളിച്ച് അകത്തുചെന്നു. പാണി കൊട്ടുന്ന മാരാര് കാര്യമെന്തെന്നറിയുന്നതിനുമുമ്പു തന്നെ സ്വാമികരം തിമില വാങ്ങി കൊട്ടിത്തുടങ്ങി.

ശ്രീ ഭൂതബലിക്ക് തൂകുന്നത് പഠിപ്പും പ്രായവുമുള്ള ഒരു തന്ത്രിയായിരുന്നു. കൊട്ട് മാറിയപ്പോരം അദ്ദേഹം ഒന്ന് തിരിഞ്ഞുനോക്കി. മുറയനുസരിച്ച് തൂവാനും തുടങ്ങി. രണ്ടുപേർക്കും ബഹുരസം.

ഉച്ച തിരിയുന്നതോടുകൂടി കഴിയേണ്ടതായ ക്രിയ സന്ധ്യാകാലമായിട്ടും അവസാനിക്കുന്നില്ല. ക്ഷേത്ര നടത്തിപ്പുകാർ സ്വാമിതിരുവടികളുടെ അടുക്കൽ ചെന്ന്, വിളക്ക് കത്തിക്കുന്നതിനുവേണ്ട വെളിച്ചെണ്ണയ്ക്ക് വക തികയുകയില്ലെന്ന് സങ്കടം ബോധിപ്പിച്ചു. അതുകേട്ട ഉടൻ തിരുവടികരം മാരാന് തന്നെ തിമില തിരിച്ചേൽപ്പിച്ചുപോലും.

ഈ സംഭവം വർണ്ണിക്കുന്നതിനിടയിൽ സ്വാമിതിരുവടികരം ശ്രീ മേനോനോട് പറകയുണ്ടായി, കുന്നിക്കുരു കൈത്തണ്ടിൻമേൽവച്ച് അത് താഴെ വീഴാതെ താൻ കൊട്ടിപ്പഠിച്ചിട്ടുണ്ട് എന്ന് !

4. ജീവിതാവസാനകാലത്ത് സ്വാമിതിരുവടികരം പന്മനയിൽ വിശ്രമിച്ചിരുന്നത് മരങ്ങളാലും മുരം ച്ചെടികളാലും നിബിഡീഭൂതമായ ഒരു സർപ്പക്കാവിലായിരുന്നു. ഏകദേശം രണ്ടാഴ്ചയോളം അവിടെ വിശ്രമിച്ചു. സമീപസ്ഥരും ദൂരദേശക്കാരുമായി പലരും അവിടെയെത്തി ആ അവതാരപുരുഷനെ സന്ദർശിച്ചു നയനസാഫല്യം നേടി. വരുന്നവരുടെ അഭിരുചിക്കനുസരിച്ച് വിവിധവിഷയങ്ങളെപ്പററി അദ്ദേഹം സംസാരിക്കുമായിരുന്നു.

ഒരിക്കൽ കടവൂർ പണിക്കർ എന്നു പ്രസിദ്ധനായ ഒരു കേരളീയ നാഗസ്വരവിദ്വാൻ സ്വാമിസന്നിധിയിലെത്തി. കൂടെ വിശ്രുതനായ ഒരു തകിൽ വിദഗ്ദ്ധനുമുണ്ടായിരുന്നു–ഒരു പണ്ടിക്കാരൻ. അയാറം സ്വാമിതിരുവടികളുടെ മുമ്പിൽവച്ച് ഗിഞ്ചിറ വായിച്ചു. അയാറം അതിലുള്ള വൈദഗ്ദ്ധ്യം നല്ലപോലെ പ്രകാശിപ്പിക്കുകയും ചെയ്തു.

പാണ്ടിക്കാരൻെറ വിദ്യയിൽ ഒരു പിശകുണ്ടായിരുന്നു. അതു കണ്ടുപിടിച്ച സ്വാമി ആ പിഴവിനെ പാണ്ടിക്കാരനു പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു. ആ തെററ് ശരിയാക്കുക എന്നത് ദുസ്സാധമാകയാൽ വിദ്വാൻമാരാരും അക്കാര്യത്തിൽ സാധാരണ ശ്രദ്ധിക്കാറില്ല എന്നായി പാണ്ടിക്കാരൻ.

ഉടനെ സ്വാമിതിരുവടികറം ആ ഗിഞ്ചിറ തൻെറ കയ്യിൽ വാങ്ങി. ആ തെററ് ശരിയാക്കുക എന്നത് അപ്രായോഗികമല്ലെന്നും പ്രയോഗക്ഷമമാണെന്നും സ്വയം കൊട്ടിക്കാണിച്ചു കൊടുത്തു. പാണ്ടിക്കാരൻ ആശ്ചര്യസ്തബ്ധനായി ഉരിയാടി.

"പെരിയവാൾ!"

ഇത്രയും പറഞ്ഞ് അയാറം സ്വാമിതിരുവടികളുടെ തിരുവടികളിൽ നമസ്കരിച്ചു ധന്യനായി മടങ്ങി.

## 6. കുളത്തിൽ മുങ്ങിപ്പോയ അഹങ്കാരം

മത്സരബുദ്ധിയോടെ ചിലരെല്ലാം വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമി തിരുവടികളോട് ഏററുമുട്ടാൻ ശ്രമിച്ചിട്ടുണ്ട്. സഹജമായ ലീലാരസത്തോടെ അദ്ദേഹം അവരെ നേരിട്ടിട്ടുമുണ്ട്.

സ്വാമിതിരുവടികൾ പെരുമ്പാവൂർ കഴിയുന്ന കാലം. ഗുരുവായൂർക്കാരനായ ഒരു മേനവൻ അവിടെ പലപ്പോഴും വരുമായിരുന്നു. സ്വാമിതിരുവടികളോട് വളരെ സ്വതന്ത്രമായി സംസാരിക്കുകയും തൻെറ കായികശക്തിയെക്കുറിച്ചും ധീരതയെക്കുറിച്ചുമൊക്കെ ആത്മപ്രസംഗം നടത്തുകയും പതിവായിരുന്നു.

ഒരിക്കൽ അയാൾ സ്വാമിതിരുവടികളോട് തന്നോടൊപ്പം നീന്താൻതയ്യാറുണ്ടോ എന്നു ചോദിച്ചു. വയസ്സുകാലത്ത് നിർബന്ധമാണെങ്കിൽ ആകാമെന്നും മത്സരമായി കരുതരുതെന്നും അദ്ദേഹം മറുപടി പറഞ്ഞു. മേനോൻെറ ഔദ്ധത്യത്തിൽ പലർക്കും വെറുപ്പു തോന്നിയെങ്കിലും അയാളുടെ അഹങ്കാരത്തിൻെറ കൊമ്പ് ഒടിഞ്ഞുകാണാനുള്ള കൗതുകം അവർക്കും ഉണ്ടായിരുന്നു.

സ്വാമിതിരുവടികൾ രണ്ടു ദിവസം കഴിഞ്ഞ് വൈയ്ക്കത്തേയ്ക്ക് പോകാൻ തീരുമാനിച്ചിരിക്കുകയായിരുന്നു. അതുകൊണ്ട് അടുത്തദിവസം തന്നെയാകട്ടെ നീന്തൽ മത്സരമെന്ന് മേനോൻ അറിയിച്ചു. സമീപത്തുള്ള വലിയ ചിറയുടെ വിസ്താരമേറിയ ഭാഗമാണ് അതിലേയ്ക്ക് തിരഞ്ഞെടുത്തത്. കടവിൻെറ തെക്കുഭാഗത്തു നിന്നും നീന്തി അക്കരെയെത്തണം.

മറുകരയിൽ കയറാതെ പുറപ്പെട്ട സ്ഥാനത്ത് തിരി ച്ചെത്തണമെന്നായിരുന്നു നിശ്ചയം. സ്വാമിതിരു വടികൾ സമ്മതിച്ചു. കാഴ്ചക്കാരായി ഏതാനും പേർ ഉണ്ടായിരുന്നു.

രണ്ടുപേരും വെള്ളത്തിൽച്ചാടി നീന്തിത്തുടങ്ങി. മേനോൻ തന്റെ വൈദഗ്ദ്ധ്യം മുഴുവൻ പ്രദർശിപ്പി ച്ചുകൊണ്ട് മുന്നിൽത്തന്നെ. സ്വാമിതിരുവടികൾ സാധാരണമട്ടിൽ പിന്നാലെ. പകുതി ദൂരം അതേരീ തിയിൽ നീന്തി മുന്നോട്ടുപോയി. മേനോന് വേഗത കുറഞ്ഞു തുടങ്ങി. സ്വാമിതിരുവടികളുടെ ഗതി വേ ഗം വർദ്ധിച്ചു. ആ ജലാശയത്തിന് മീതെ ഒരു ഋജു രേഖ സൃഷ്ടിച്ചുകൊണ്ട് അതിവേഗം മുന്നേറിയ സ്വാമിതിരുവടികൾ മറുകര സ്പർശിച്ചു മടങ്ങിയ പ്പോൾ മേനോൻ കൈകാലുകൾ കുഴഞ്ഞ് അവശനാ യി മുന്നോട്ടോ പിന്നോട്ടോ എന്നു നിശ്ചയമില്ലാതെ വിഷമിക്കുന്നതായാണ് കണ്ടത്. സമീപത്തെത്തിയ സ്വാമിതിരുവടികളോട് താൻ ഇനി തിരിച്ചില്ലായെ ന്നും ക്ഷമിക്കണമെന്നും കാതരഭാവത്തിൽ അറിയിച്ചു. സ്വാമിതിരുവടികൾ ഇടതു കൈകൊണ്ട് മേനോനെ യും താങ്ങിയെടുത്ത് പുറപ്പെട്ട സ്ഥാനത്തേയ്ക്ക് തിരിച്ചെത്തി.

മേനോന്റെ അഹങ്കാരവും ആത്മപ്രശംസയും അതോടെ അസ്തമിച്ചു.

ആശ്രിതരെ സംസാരമാകുന്ന വലിയ സാഗരം കട ത്തുന്നതിൽ ഒരു ക്ലേശവുമില്ലാത്ത സ്വാമിതിരുവടി കൾക്ക് ഒരു ചിറ നീന്തുക എന്നത് എത്ര നിസ്സാരം! സ്വാമികൾ ജീവിച്ചിരുന്ന കാലത്ത് ആ ബ്രഹ്മജ്ഞാ നിയെ പലരും പല രീതിയിലാണ് കണ്ടിരുന്നത്—

കൃഷ്ണനെ കംസൻ അന്തകനായും, നന്ദഗോപർ പുത്രനായും, ഗോപാലബാലകൻമാർ മിത്രമായും, അമ്പാടിസ്ത്രീകൾ നവനീതചോരനായും, മുനികൾ വേദാന്തപ്പൊരുളായും......എന്ന പോലെ.

## 7. ലോകബന്ധു

''ഉറുമ്പീച്ചയും പാററ പാമ്പും ഭവാനിൽ
കുറുമ്പെന്നിയേ ചെന്നു കൂടെക്കിടന്നൂ;
ചെറുപ്രാണികൾക്കങ്ങു ചേതോവികാരം
പെറും നല്ല ചങ്ങാതിയായിട്ടിരുന്നു.''

പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ അന്യാദൃശമായ ജീവകാരുണ്യത്തെ പ്രകീർത്തിച്ചുകൊണ്ട് സരസകവി എം. ആർ. കൃഷ്ണവാര്യർ എഴുതിയിട്ടുള്ള കാവ്യഭാഗമാണ് മേൽ കാണുന്നത്.

സമസ്ത ജീവരാശികളെയും സഹോദരതുല്യം സ്നേഹിച്ചിരുന്ന ലോകബന്ധുവായിരുന്നു സ്വാമി തിരുവടികൾ. ഈ സത്യം തെളിയിക്കുന്ന പല സംഭവങ്ങളിൽ ഒന്ന് വിവരിക്കാം.

ഇടവമാസത്തിലെ ഒരു ദിവസം. ഇടവിട്ട് ഇടവിട്ട് മഴ പെയ്തുകൊണ്ടിരുന്നു. സ്വാമിതിരുവടികൾ തന്റെ വിശ്രമഗേഹത്തിന്റെ വരാന്തയിൽ ഒരു മടക്ക് കസാലയിൽ കിടക്കുന്നു. സാഹിത്യകാരനും കവിയുമായ ജി, കൃഷ്ണപിള്ള, ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് എന്നിവർ ഉൾപ്പെടെ മൂന്ന് നാ

ലുപേർ സമീപത്ത് ഇരിക്കുന്നു. ഈ സമയത്ത് ആ വരാന്തയുടെ ഒരു ഭാഗത്ത് തൂണിൻെറ ചുവട്ടിലായി ഉറുമ്പുകളുടെ ഒരുപററം. അതു കാണാനിടയായ അവിടത്തെ ഒരു ജോലിക്കാരൻ തുറപ്പയുമായി വന്ന് അവയെ തൂത്ത് മുററത്തേയ്ക്കിറക്കി. അത് കാണാനിടയായ സ്വാമി തിരുവടികഠ അയാളെ ശാസിച്ചു. നിരപരാധികളെ ഉപദ്രവിച്ചതിൽ ആ സ്നേഹമൂർത്തിയുടെ ഹൃദയം വേദനിച്ചു. ആ ജോലിക്കാരനോട് കുറച്ച് അരി പൊടിച്ചുകൊണ്ടു വരാൻ ആജ്ഞാപിച്ചു. എന്നിട്ട് അദ്ദേഹം വാൽസല്യപൂർവ്വം വിളിച്ചു.

''വരിൻ മക്കളെ, കയറി വരിൻ''

പിന്നെ അല്പവും താമസിച്ചില്ല. ഉറുമ്പുകഠ വരി വരിയായി വരാന്തയിലേക്ക് കയറിക്കൂടി. സ്വാമിതിരുവടികഠ തൻെറ വലതുകാൽ അവയുടെ അടുത്തേക്ക് നീട്ടി. അവ ഒന്നൊഴിയാതെ കയറി ആ പാദത്തെ പൊതിഞ്ഞു. അപ്പോഴേയ്ക്കും വാല്യക്കാരൻ അരിപ്പൊടിയുമായി എത്തി. ആ സർവ്വഭൂതപ്രേമി അതു വാങ്ങി തൻെറ മുന്നിൽ വിതറിയശേഷം അവയോട് ഇറങ്ങിപ്പോയ്ക്കൊള്ളാൻ പറഞ്ഞു. അദ്ഭുതകരമായ അനുസരണയോടെ അവ പാദംവിട്ട് നിലത്തിറങ്ങി. അരിപ്പൊടിയുമേന്തി അവിടെ നിന്നും അപ്രത്യക്ഷമായി.

ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ചിത്രമെഴുത്ത് വർഗ്ഗീസ് ആശ്ചര്യഭരിതനായി സ്വാമി തിരുവടികളോട് ചോദിച്ചു:

''ഈ ഉറുമ്പുകഠ എങ്ങനെയാണ് നമ്മുടെ വിചാരം അറിയുന്നത്?''

"അതൊരു നിസ്സാരസംഗതിയാണ്, നാം അവയെ സ്നേഹിക്കുന്നുണ്ടെന്ന ബോധം അവയ്ക്ക് വരണം. അവ നമ്മിൽനിന്ന് ഭിന്നമല്ല. പ്രപഞ്ചമാകെ ഒരു മനസ്സാണ്. മനസ്സിനും മനസ്സിനുമിടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ല".

ആ ദയാവാരിധി പറഞ്ഞു.

## 8. സ്നേഹത്തിൻെറ ശക്തി

അഹിംസാതത്വത്തിൻെറ മഹത്വം സ്വന്തം ജീവിതത്തിലൂടെ മററുള്ളവർക്ക് ബോദ്ധ്യപ്പെടുത്തിക്കൊടുത്തിട്ടുള്ള മഹാനായിരുന്നു പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികൾ. യാതൊന്നിനേയും ഉപദ്രവിക്കാതെ സ്നേഹം കൊണ്ട് സർവ്വ ജീവജാലങ്ങളേയും കീഴടക്കാൻ കഴിയുമെന്ന് അദ്ദേഹം അനേകം സംഭവങ്ങൾകൊണ്ട് തെളിയിച്ചിട്ടുണ്ട്. കടുവാ, പാമ്പ്, മുതലായ ക്രൂരജന്തുക്കൾപോലും സ്വാമി തിരുവടികളുടെ മുമ്പിൽ അനുസരണയോടെ വർത്തിക്കുക സാധാരണയായിരുന്നു

ഒരവസരത്തിൽ സ്വാമിതിരുവടികൾ മാവേലിക്കരയിലെ കണ്ടിയൂർക്ഷേത്രത്തിൻെറ കിഴക്കുവശത്തുകൂടി പോവുകയായിരുന്നു. അല്പം അകലെയായി റോഡരുകിൽ ഒരു മൂർഖൻപാമ്പ് പത്തിയുയർത്തി ചീററിക്കൊണ്ട് നില്ക്കുന്നതും ഏതാനുംപേർ വടികളുമേന്തി അതിനെ തല്ലിക്കൊല്ലാൻ തയ്യാറെടുത്തു നില്ക്കുന്നതും കാണാനിടയായി. അദ്ദേഹം അവി

ടെയെത്തി. അവരോട് മാറിനില്ക്കാൻ പറഞ്ഞു. അവർ അനുസരിച്ചു. ആ കാരുണ്യമൂർത്തി സാവധാനം പാമ്പിന്റെ അടുത്ത് ചെന്നു. അല്പം കുനിഞ്ഞു നിന്നുകൊണ്ട് തന്റെ വലത് കൈ നീട്ടിക്കൊടുത്തു. ഉടനെ അത് പത്തി താഴ്ത്തി ആ കയ്യിൽ കയറി ചുറ്റി ഇരിപ്പായി. അതിനേയും കൊണ്ട് അദ്ദേഹം മുന്നോട്ടു നടന്നു. അല്പ ദൂരം പോയപ്പോൾ കാണാൻ കഴിഞ്ഞ ഒരു കുററിക്കാട്ടിലേക്ക് അദ്ദേഹം കൈ നീട്ടിക്കൊടുത്തു. പാമ്പ് കൈയിൽനിന്നും ഇറങ്ങി സാവധാനം കാട്ടിലേക്ക് ഇഴഞ്ഞുകയറി.

ആ ക്രൂരജീവിക്കുപോലും അദ്ദേഹത്തോടുള്ള ഇണക്കം കാണാനിടയായവർ അദ്ഭുതപ്പെട്ടു. സ്വാമി തിരുവടികളുടെ കൈവശം ഏതെങ്കിലും പ്രത്യേക മയക്കുമരുന്ന് ഉണ്ടായിരുന്നോ എന്നുപോലും അവർ സംശയിച്ചു. അവരുടെ ശങ്കയ്ക്ക് സ്വാമിതിരുവടികൾ ഇപ്രകാരം മറുപടി പറഞ്ഞു:

> ''ഇതൊരു നിസ്സാരകാര്യമാണ്. നാം അവയെ സ്നേഹിക്കുന്നുണ്ടെന്ന് അവയ്ക്ക് ബോദ്ധ്യമായാൽ അവ നമ്മെയും സ്നേഹപൂർവ്വം ആശ്ലേഷിക്കും. സ്നേഹത്തിന്റെ ശക്തി അത്യധികം വ്യാപകമാണ്.''

## 9. സർപ്പം വെള്ളത്തിൽ

പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികളും ശിഷ്യനായ നീലകണ്ഠ തീർത്ഥപാദരും മൂവാററു

പുഴയിൽ താമസിക്കുന്ന കാലം. ഒരു സായംസന്ധ്യ. സന്ധ്യോപാസനയ്ക്കുള്ള പ്രാരംഭച്ചടങ്ങുകൾക്കായി സ്വാമികൾ വെളിയിൽ പോയി. ജനങ്ങൾക്ക് കുളിക്കുവാൻവേണ്ടി ഇറക്കികെട്ടിയിട്ടുള്ള കടവിലേക്ക് ഇറങ്ങി. സ്വാമികളുടെ ശിഷ്യൻമാരും ഉണ്ടായിരുന്നു.

ഒന്നു രണ്ടു പടി ഇറങ്ങി. തത്സമയം കടവിൽ കിടന്നിരുന്ന ഒരു ഭയങ്കര സർപ്പം സ്വാമികളുടെ കാലിൽ കടിച്ചു. ഉടൻ തന്നെ അദ്ദേഹം കാൽവലിച്ചു കുടഞ്ഞു. സർപ്പം അകലെ പുഴവെള്ളത്തിൽ ചെന്നു വീണു.

ശിഷ്യൻമാർ പരിഭ്രമിച്ചുവശായി. കാളസർപ്പമല്ലേ കടിച്ചിരിക്കുന്നത് !

ശിഷ്യൻമാരുടെ മ്ലാനമുഖഭാവംകണ്ട് മന്ദസ്മിതം തൂകിക്കൊണ്ട് സ്വാമിതിരുവടികൾ പറഞ്ഞു.

> ''എനിക്കു വിഷം ഏല്ക്കുകയില്ല. അമരീകല്പം സേവിച്ചു സിദ്ധിവന്നാൽ സർപ്പഭയമുണ്ടാവില്ല. മാത്രമല്ല കടിച്ച സർപ്പത്തിൻെറ ജീവിതം ഉടൻ ഒടുങ്ങുകയും ചെയ്യും. ഇതാ ഇപ്പോൾ ഈ സർപ്പം മൃതിപ്പെട്ടിരിക്കുന്നു. നോക്കുവിൻ ! ''

ശിഷ്യൻമാർ വെള്ളത്തിലിറങ്ങി നോക്കി. സർപ്പം ചത്തു മലർന്നിരിക്കുന്നു.

ഈ സംഭവം കേൾക്കുമ്പോൾ ചിലർക്ക് അദ്ഭുതം തോന്നിയേക്കാം. മററു ചിലർ കെട്ടുകഥയാണെന്നു കരുതാം. എന്നാൽ യോഗികളുടെ സിദ്ധിയെക്കുറിച്ച് കണ്ടോ കേട്ടോ വായിച്ചോ അറിയുന്നവർ ഇതൊരു വസ്തുതയായിട്ടേ കരുതുകയുള്ളൂ.

തപശ്ചര്യയും പ്രാണായാമവും ഖേചരി മുതലായ മുദ്രകളും യോഗാഭ്യാസിയെ സിദ്ധനാക്കുന്നു. ദീർഘായുസ്സ് പൂർണാരോഗ്യം എന്നിവ ലക്ഷ്യമാക്കി നിർമ്മിച്ചു സേവിക്കുന്ന ഔഷധമാണ് കല്പം. വളരെ നിഷ്കർഷയോടുകൂടി വേണം അതു ഉപയോഗിക്കുവാൻ. ഇല്ലെങ്കിൽ ആപത്താണ്. ഒരിക്കൽ സ്വാമി തിരുവടികളുടെ ശിഷ്യനായ തീർത്ഥപാദപരമഹംസ സ്വാമികൾക്ക് ഈ കായകല്പസേവയിൽ സംഭവിച്ച അശ്രദ്ധമൂലം ആകസ്മികമായി ബോധക്കേടു വന്നതായും വീഴ്ച പററിയതായും രേഖപ്പെടുത്തിയിട്ടുണ്ട്.

ചട്ടമ്പിസ്വാമി തിരുവടികൾ യോഗനിഷ്ഠകൊണ്ടും കല്പസേവകൊണ്ടും പല അദ്ഭുതസിദ്ധികളും കാണിച്ചിട്ടുണ്ടെങ്കിലും അവയിൽ ഒട്ടും അഭിമാനിച്ചിരുന്നില്ല. തനിക്ക് അതൊരു യോഗ്യതയാണെന്ന് ഒരിക്കലും ഭാവിച്ചിരുന്നില്ല.

ചില നേരമ്പോക്കുകൾ മാത്രമായിരുന്നു സ്വാമികളുടെ സിദ്ധിപ്രയോഗങ്ങൾ, ചിലപ്പോൾ ആത്മരക്ഷോപായവും

## 10. ഇടറുന്ന കാലുകൾ ഉറയ്ക്കുന്നു !

ഒരിക്കൽ ശ്രീചട്ടമ്പിസ്വാമി തിരുവടികൾ തൃപ്പൂണിത്തുറയിൽനിന്നും യാത്ര തിരിച്ചു — ഇടപ്പള്ളിയിലേക്ക്. പാലാരിവട്ടത്തിലൂടെയാണ് ഗമനം. വാരുണീസേവയാൽ വാസരേശൻ പതിച്ചപ്പോൾ നേരം ഇരുട്ടി.

സമസ്ത ലൗകികഭാരങ്ങളും ഇറക്കിവച്ചിട്ടുള്ള സ്വാമികളുടെ കയ്യിൽ ഒരു നല്ല ചകലാസ്സുണ്ടായിരുന്നു. അപ്രകാശിതങ്ങളായ കുറെ അപൂർവ്വഗ്രന്ഥങ്ങളുമുണ്ടായിരുന്നു. അവിചാരിതമായി കുറച്ചു പണവും

പാലാരിവട്ടത്തെത്തിയപ്പോഠം ഇരുളിന്റെ മറവിൽ ചില സാമൂഹ്യദ്രോഹികഠം അടുത്തെത്തി. സ്വാമികളെ വളഞ്ഞു. പൂന്താനത്തെ ചില കള്ളൻമാർ വളഞ്ഞില്ലേ? അതുപോലെ.

വന്നവരുടെ ഉന്നം നല്ല പന്തിയല്ല എന്ന് സ്വാമികഠക്ക് ആദ്യമേ തന്നെ തോന്നി. "ചങ്കുഅണ്ണൻ" (കള്ള്) അവരെ നല്ലപോലെ അനുഗ്രഹിച്ചിട്ടുണ്ടായിരുന്നു. അവർ സ്വാമികളെ പിടികൂടി. ചിലർ ഭേദ്യം ചെയ്യാൻ തുടങ്ങി. മററു ചിലർ കയ്യിലുള്ള വകകഠം തട്ടിയെടുക്കാൻ വട്ടംകൂട്ടി.

അവരുടെ പിടിയിൽ നിന്ന്‌വിട്ട് സ്വാമികഠം റോഡിന്റെ നടുവിൽ ഇരുപ്പുറപ്പിച്ചു. സ്വാമികളോട് ഒരുകൈ നോക്കാൻ തന്നെ അവർ തീരുമാനിച്ചു. ചിലർ അടിക്കാൻ കയ്യോങ്ങി. ചിലർ ഇടിക്കാനും. അങ്ങനെ മദ്യലഹരിയിൽ ഇടറുന്ന കാലുകളോടെ ഒരു ആക്രമണരംഗം അവർ ഒരുക്കി.

സ്വാമിതിരുവടികഠം ഉടനെ ഒരു 'നോക്കുമർമ്മം' പ്രയോഗിച്ചു. അക്രമികഠം സ്തംഭിച്ചുനിന്നു! 'ചിത്രാർപ്പിതാരംഭ ഇവാവതസ്ഥേ" എന്ന് കാളിദാസൻ പറഞ്ഞപോലെ. അടിക്കാൻ ഓങ്ങിയവൻ കൈകളുയർത്തിയ മട്ടിൽ അതേപോലെ നില്പായി. ഇടിക്കാൻ പുറപ്പെട്ടവൻ കൈകഠം ചുരുട്ടിയ നിലയിലും.

ചിത്രകലാചതുരനായ സ്വാമിതിരുവടികഠം ജീവനുള്ള മനുഷ്യരെക്കൊണ്ട് പാലാരിവട്ടത്തുള്ള ഒരു റോഡിന്റെ മദ്ധ്യത്തിൽ അന്നുരാത്രി അങ്ങനെയൊരു നിശ്ചലദൃശ്യം സംവിധാനം ചെയ്തു. '' നാളെ പത്തുമണിക്കു കാണാം '' എന്നും പറഞ്ഞ് സ്വാമികഠം സ്ഥലം വിട്ടു. കുറച്ചു ദൂരം ചെന്നപ്പോഠം ഒരു പരിചയക്കാരനെ കണ്ടുമുട്ടി. അയാളുടെ ഗൃഹത്തിൽ അന്നുരാത്രി കഴിച്ചു കൂട്ടുകയും ചെയ്തു.

നേരം പുലർന്നു. അക്രമികളോടുള്ള രോഷംകൊണ്ടോ എന്നു തോന്നുമാറ് രക്തമുഖനായി സൂര്യൻ കിഴക്കു പ്രത്യക്ഷപ്പെട്ടു സംഗതികളുടെ പരിണാമം കണ്ടറിഞ്ഞപ്പോഠം മുഖം തെളിഞ്ഞു. ഇളം വെയിലിന്റെ രൂപത്തിൽ ആ ദേവന്റെ ചിരിയുടെ പ്രകാശം ഭൂമിയിലെങ്ങും പരന്നു. ക്രമേണ നേരം പത്തുമണിയായി.

വഴിപോക്കർ പലരും സംഭവസ്ഥലത്തുകൂടി. രംഗം കണ്ടു. കണ്ടവർ പറഞ്ഞ് മററു പലരും അറിഞ്ഞു. '' ഏതു ദുഷ്കർമ്മത്തിന്റെ ഫലമോ ?'' ചിലർ പുലമ്പി. റോഡിന്റെ നടുവിൽ തൂണുപോലെ നിന്നിരുന്ന കഥാപാത്രങ്ങളെ ചിലർ തള്ളി മാററാൻ ശ്രമിച്ചു. കാലുകഠം മണ്ണിൽ നട്ടതുപോലെ ഇരിക്കുന്നു! ഇടറിയിരുന്ന കാലുകഠം അങ്ങനെ ഉറച്ചിരിക്കുകയാണ്. ഇനി എന്തു ചെയ്യാം?

പത്തുമണി വെയിലത്ത് അവരുടെ മണ്ട വിയർത്തൊലിച്ചു തുടങ്ങി. തന്റെ തൂവെള്ളത്താടി തടവിക്കൊണ്ട് ശ്രീ ചട്ടമ്പിസ്വാമി തിരുവടികഠം പറഞ്ഞതുപോലെ അവിടെ എത്തി. തന്റെ സിദ്ധിപാശക്കെട്ടഴിച്ച് സ്വാമികഠം അവരെയെല്ലാം സങ്കല്പമാത്രത്താൽ മോചിപ്പിച്ചു പറഞ്ഞയച്ചു.

മേലാലും ആളുകൾക്ക് ആ വഴി നിർബാധം നടക്കേണ്ടയോ? അങ്ങനെ ലോകരക്ഷയ്ക്കും സ്വദേഹരക്ഷയ്ക്കുംവേണ്ടി സ്വാമിതിരുവടികൾ ഒരു പൊടിക്കൈ കാണിച്ചു! മർമശാസ്ത്രത്തിൽ തനിക്കുണ്ടായിരുന്ന അനല്പമായ പാണ്ഡിത്യം സ്വാമിതിരുവടികൾ പരസ്യമായി അന്നു പ്രയോഗിച്ചു — ആർക്കും ഒരപകടവും സംഭവിക്കാതെ.

## 11. കീദൃശീ ചിൻമുദ്രാ ?

സുന്ദരമായ പ്രഭാതം. ഒരു കേവഞ്ചി യാത്രക്കാരെയും വഹിച്ചുകൊണ്ട് എറണാകുളം വള്ളക്കടവിൽ വന്നടുത്തു. അതിനകത്തുനിന്ന് നവതാരുണ്യകോമളനായ ഒരു സംന്യാസി പുറത്തേയ്ക്കു വന്നു

ആ സമയത്ത് പ്രഭാതനടത്തയ്ക്കിറങ്ങിയ രാമയ്യരും ചന്തുലാലും അവിടെ എത്തിച്ചേർന്നു. അന്നത്തെ കൊച്ചിദിവാൻെറ സെക്രട്ടറിയായിരുന്നു രാമയ്യർ ഒരു പോലീസ് ഓഫീസറായിരുന്നു ചന്തുലാൽ. ഇരുവരും ഉന്നതരായ സർക്കാരുദ്യോഗസ്ഥൻമാർ. ഇവർക്ക് സംന്യാസിമാരോട് സ്വതവേ ആകർഷണമുണ്ടായിരുന്നു. ആ സ്വഭാവത്താൽ പ്രേരിതരായ ഇവർ സംന്യാസിയുമായി പരിചയപ്പെടാൻ ആഗ്രഹിച്ചു. രാമയ്യർ ആദ്യം മലയാളത്തിലും തമിഴിലുമായി പലതും അദ്ദേഹത്തോട് ചോദിച്ചു. ആ യുവാവ് ഒരു ഉത്തരവും നല്കിയില്ല. അപ്പോൾ വള്ളക്കാരൻ അയ്യരുടെയും ചന്തുലാലിൻെറയും അടുത്തുവന്നു ബോധിപ്പിച്ചു:

''ഏമാൻമാരെ, ഇദ്ദേഹത്തിനു ചെവി കേൾക്കില്ല. ഇന്നലെ രാത്രി വള്ളത്തിലുള്ളവർ പലതും ചോദിക്കുന്നതു കേട്ടു. പക്ഷെ ആരോടും ഒരുത്തരവും പറഞ്ഞില്ല.''

അതു കേട്ട ചന്തുലാൽ ഹിന്ദുസ്ഥാനിയിൽ ചിലതു ചോദിച്ചു തുടങ്ങി. ഉടനെ ഉത്തരവും കിട്ടിത്തുടങ്ങി! ചന്തുലാലിൻെറ മാതൃഭാഷ ഹിന്ദുസ്ഥാനിയായിരുന്നു. പ്രഥമദർശനത്തിൽത്തന്നെ ആ യുവസംന്യാസിയോട് അകാരണമായി ഒരു മമത അയ്യർക്കും ചന്തുലാലിനും തോന്നിയിട്ടുണ്ടായിരുന്നു. അവർ അദ്ദേഹത്തെ സ്വന്തം ഗൃഹങ്ങളിലേക്ക് ക്ഷണിച്ചു.

പ്രസ്തുതസംന്യാസി ശ്രീരാമകൃഷ്ണ പരമഹംസരുടെ വത്സലശിഷ്യനായ വിവേകാനന്ദൻ ആയിരുന്നു. അഖിലഭാരതസഞ്ചാരത്തിനിടയിൽ കന്യാകുമാരിക്കുള്ള യാത്രാമദ്ധ്യേ അന്ന് എറണാകുളത്തെത്തിയതാണ്.

അവർ നടന്ന് രാമയ്യരുടെ മന്ദിരത്തിലെത്തി. ആതിഥേയനായ അയ്യർ അതിഥിയായ സംന്യാസിയെ ഉചിതമായ രീതിയിൽ സത്കരിച്ചു. ഓരോന്നു സംസാരിക്കുന്നതിനിടയിൽ അയ്യരും ചന്തുലാലും തമ്മിൽ അതിഥി മനസ്സിലാക്കരുതെന്ന വിചാരത്തിൽ ഇംഗ്ലീഷിൽ ഇപ്രകാരം പറയുകയുണ്ടായി:

''ഉദരപൂരണം മാത്രം ലാക്കാക്കി സംന്യാസിവേഷം കെട്ടുന്നവരും നമ്മുടെ നാട്ടിൽ ധാരാളമുണ്ട്. ഇവരിൽ യഥാർത്ഥസംന്യാസിമാരും ഉണ്ടായിരിക്കും. കണ്ടുപിടിക്കുവാൻ ഞെരുക്കമാണ്.''

അയ്യരുടെയും ചന്തുലാലിന്റെയും ഇംഗ്ലീഷ്ഭാഷയിലുണ്ടായ ഈ പരാമർശം വിവേകാനന്ദന്റെ മുഖത്ത് ചില ഭാവഭേദങ്ങൾ പ്രകടമാക്കി. അതുകണ്ടപ്പോൾ ആ വലിയ സർക്കാരുദ്യോഗസ്ഥൻമാർക്ക് മനസ്സിലായി അതിഥിക്ക് ഇംഗ്ലീഷും അറിയാം എന്ന്.

"സ്വാമിജിക്ക് ഇംഗ്ലീഷ് അറിയാമോ ?

"അല്പാല്പം അറിയാം"

ഇത്രയുമായപ്പോൾ മൂവരും തമ്മിലുള്ള സംഭാഷണം ഇംഗ്ലീഷ് ഭാഷയിലായി വിവേകാനന്ദന്റെ ഇംഗ്ലീഷ്ഭാഷാപരിജ്ഞാനപ്രകാശനം ഇവരെ ആശ്ചര്യസ്തബ്ധരാക്കി.

ആ സന്ദർഭത്തിൽ സമീപത്തിലൊരു ഗൃഹത്തിൽ പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികൾ വിശ്രമിക്കുന്നുണ്ടായിരുന്നു. ഒരു പുതിയ സംന്യാസി രാമയ്യരുടെ ഗൃഹത്തിൽ വന്നിരിക്കുന്നു എന്ന വാർത്ത സ്വാമിതിരുവടികൾക്കു കിട്ടി. രാമയ്യരാണ് സ്വന്തം ആൾമുഖാന്തരം വാർത്ത അറിയിച്ചത്. സ്വാമിതിരുവടികൾ അയ്യരുടെ വസതിയിലെത്തി. രാമയ്യരും ചന്തുലാലും സ്വാമിതിരുവടികളുടെ മഹത്ത്വത്തെ പ്രതിപാദിച്ചു മനസ്സിലാക്കിച്ചു. ഉടനെ വിവേകാനന്ദൻ ആർഷമായ ആചാരക്രമമനുസരിച്ച് സ്വാമിതിരുവടികളെ ഉപചാരപൂർവം ആദരിച്ചു.

പ്രഥമപരിചയത്തിനുശേഷം വിവേകാനന്ദനും ചട്ടമ്പിസ്വാമിതിരുവടികളും കൂടി ഭവനത്തിനു വെളിയിൽ ഒരു ഏകാന്തസ്ഥാനത്തെ ലക്ഷ്യമാക്കി നടന്നു. വഴിക്ക് ഒരു മരത്തിന്റെ കൊമ്പിൽ ഒരു കുരങ്ങൻ ഇരിപ്പുണ്ടായിരുന്നു. അതു കണ്ടുകൊണ്ട് യുവ

സംന്യാസി സാരഗർഭമായ ഒരു ഫലിതം പൊട്ടിച്ചു— സംസ്കൃതഭാഷയിൽ.

> ''നോക്കൂ, മരക്കൊമ്പിൽ മനുഷ്യമനസ്സ് വിളയാടുന്നു !''

ഇരുവരും ഒരേകാന്തസ്ഥാനത്ത് ചെന്നിരുന്നു. സംഭാഷണം സംസ്കൃതഭാഷയിലായിരുന്നു. ഇട യ്ക്കുവച്ച് യുവസംന്യാസി സ്വാമിതിരുവടികളോട് ഒരു ചോദ്യം.

'' കീദൃശീ ചിൻമുദ്രാ? ''

ചിൻമുദ്ര എപ്രകാരമാണ് എന്നായിരുന്നു ചോദ്യം. തള്ളവിരലും ചൂണ്ടാണിവിരലും അഗ്രങ്ങൾ കൂട്ടി യോജിപ്പിച്ചുണ്ടാകുന്ന മുദ്രയാണ് ഇതെന്ന് അറിയാത്ത സംന്യാസിമാരുണ്ടോ? പിന്നെ ഈ ചോദ്യത്തി ത്തിൻെറ ഉദ്ദേശ്യമെന്തായിരുന്നു?

ചൂണ്ടാണി വിരലിനു പകരം മറേറതെങ്കിലും വിരലായാലും പോരേ? എന്തിനു ചൂണ്ടാണിവിരൽ തന്നെ വേണം? ഇതറിയണം വിവേകാനന്ദന്. ഭാരതത്തിൽ ഹിമാലയം തൊട്ട് തെക്കോട്ട് സഞ്ചരിക്കുന്നതിനിടയിൽ അദ്ദേഹം എത്ര ആശ്രമങ്ങളും മഠങ്ങളും കണ്ടിരിക്കണം! എത്ര ആചാര്യൻമാരെ കണ്ടിരിക്കണം! എത്ര പണ്ഡിതൻമാരെ കണ്ടിരിക്കണം! എത്ര ആരണ്യകൻമാരെ കണ്ടിരിക്കണം! ആരോടെല്ലാം ഈ ചോദ്യം ചോദിച്ചിരിക്കണം! എല്ലാം ശരിയാണ്. പക്ഷേ ജിജ്ഞാസാശമനക്ഷമമായ ഒരു മറുപടി അതുവരെ കിട്ടിയിട്ടില്ലായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം ചട്ടമ്പിസ്വാമി തിരുവടികളോടും ആ ചോദ്യം ചോദിച്ചത്.

ആത്മജ്ഞാന പ്രാപ്തിക്ക് ജ്ഞാനമുദ്ര അഥവാ ചിൻമുദ്ര എങ്ങനെ സഹായകമാകുന്നു എന്ന രഹസ്യം വിവേകാനന്ദന് അറിയണം.

കൗതുകകരമായ ആ ചോദ്യം കേട്ടപ്പോൾ സ്വാമി തിരുവടികളുടെ സഹജമായ പാണ്ഡിത്യപ്രവാഹം അനർഗളമായ വാഗ്ഗംഗയായി പ്രവഹിക്കാൻ തുടങ്ങി. ബൃഹദാരണ്യക–ഉപനിഷത്തിൽ നിന്ന് പ്രസക്തമായ ഭാഗം ഉദ്ധരിച്ചുകൊണ്ട് സ്വാമിതിരുവടികൾ വിവേകാനന്ദന്റെ സംശയത്തിനും ജിജ്ഞാസയ്ക്കും അന്തിമമായി ഒരു ശമനമുണ്ടാക്കി

അംഗുഷ്ഠതർജനീസംബന്ധമാത്രത്താലുണ്ടാകുന്ന സവിശേഷനാഡീസ്പന്ദത്തിൽ നിന്നുള്ള ശക്തി മസ്തിഷ്കത്തിനെ സ്പർശിക്കുന്നതായും അത് അധ്യാത്മവിദ്യാഭ്യാസനത്തിൽ സഹായിക്കുന്നതായും സ്വാമിതിരുവടികൾ ആധികാരികമായി പ്രസ്താവിച്ചപ്പോൾ യുവസംന്യാസിയുടെ ശങ്ക നിവൃത്തമായിതീർന്നു.

സംന്യാസി സ്വാമിതിരുവടികളെ ഗാഢമായി ആശ്ലേഷിച്ചുകൊണ്ടു പറഞ്ഞു.

''ഞാൻ ബംഗാളിൽനിന്നു ബഹുദൂരം സഞ്ചരിച്ചാണ് ഇവിടെ എത്തിയിരിക്കുന്നത്. അനേകം സംന്യാസിമാരെ നേരിട്ടുകണ്ടു. അനേകം പേരോട് ഈ ചോദ്യം ചോദിച്ചു. എന്നാൽ ഇപ്രകാരം സമർത്ഥമായ രീതിയിൽ ശങ്കാനിവാരണം സാധിപ്പിച്ച മറ്റൊരാളെ കണ്ടുമുട്ടുവാൻ സാധിച്ചിട്ടില്ല.''

അങ്ങനെ സ്വാമിതിരുവടികളും ശ്രീ വിവേകാനന്ദനും തമ്മിലുള്ള വിഖ്യാതമായ കൂടിക്കാഴ്ച അന്നു

നടന്നു. ശ്രീ വിവേകാനന്ദൻ ബൃഹദാരണ്യകോപനിഷത്ത് പഠിച്ചിട്ടില്ലെന്നോ കണ്ടിട്ടില്ലെന്നോ അർഥമാക്കരുത്. ആ ഉപനിഷത്തിൻെറ അപ്രസാധിതവും പ്രാചീനവുമായ ഒരു ഭാഷ്യത്തെയാണ് സ്വാമിതിരുവടികാ പ്രമാണമായി ഉദ്ധരിച്ചത്.

സ്വാമിതിരുവടികാക്ക് ആ യുവസംന്യാസിയെപ്പററിയും വളരെ സ്നേഹബഹുമാനങ്ങളുണ്ടായിരുന്നു. ''വായ് തുറന്നാൽ പഞ്ചസാര ഉതിർന്നു വീഴും.'' എന്നാണ് സ്വാമിതിരുവടികാ ശ്രീ വിവേകാനന്ദനെക്കുറിച്ച് പറഞ്ഞിട്ടുള്ളത്.

## 12. ലാഭവിതത്തിൽ കണ്ണുള്ള മുതലാളി

പന്നിശ്ശേരി നാണുപിള്ള ഒരു സംസ്കൃത പണ്ഡിതനായിരുന്നു. തർക്കശാസ്ത്രകർക്കശനായ ഒരു മതപ്പണ്ഡിതൻ എന്ന നിലയിൽ അദ്ദേഹം പൊതുജനങ്ങാക്കിടയിൽ സവിശേഷം അറിയപ്പെട്ടിരുന്നു. ചട്ടമ്പിസ്വാമി തിരുവടികളുടെ മധ്യമശിഷ്യനായ ശ്രീ നീലകണ്ഠതീർഥപാദസ്വാമികളുടെ ശിഷ്യത്വം നേടിയാണ് വേദം ഉപനിഷത്തുകാ തർക്കശാസ്ത്രം യോഗം മുതലായവയിൽ അനന്യസുലഭമായ വൈദുഷ്യം അദ്ദേഹം സമ്പാദിച്ചത്. കേരളത്തിൽ ഹൈന്ദവസംസ്കാരം നിലയുറപ്പിക്കുന്നതിന് അദ്ദേഹം കാര്യമായ സേവനങ്ങാ ചെയ്തിട്ടുണ്ട്. പ്രസിദ്ധമായ നിഴൽക്കുത്തെന്ന ആട്ടക്കഥ അദ്ദേഹത്തിൻെറ കൃതിയാണ്.

വേണ്ട ശാസ്ത്രപാഠമെല്ലാം ഏതാണ്ട് കഴിഞ്ഞ

പ്പോൾ ആചാര്യപാദരായ നീലകണ്ഠതീർത്ഥപാദർ നാണുപിള്ളയോടു പറഞ്ഞു:

" ഇനി സ്വാമിതിരുവടികളുടെ അടുത്തു പോയി കുറെ വേദാന്ത വ്യവഹാരശ്രവണം ചെയ്യുക '

ഗുരുവിൻെറ ഗുരുവാകയാൽ പരമഗുരുവായ, ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾ അന്ന് കൊല്ലത്ത് വിശ്രമിക്കുകയായിരുന്നു. അധികം താമസിയാതെ നാണുപിള്ള അങ്ങോട്ടു പുറപ്പെട്ടു " ചൂണ്ടുവിരൽ നീട്ടി അന്തരീക്ഷത്തിൽ എന്തോ എഴുതിക്കൊണ്ട്, തല ഇടംവലം സാവധാനത്തിൽ ഉരുട്ടി, ആനന്ദതുന്ദിലനായി വെറും തറയിൽ മലർന്നുകിടക്കുന്ന ആ ശാന്തകോമള വിഗ്രഹം" പ്രശിഷ്യൻെറ കണ്ണുകളെ സാഫല്യപൂർണ്ണമാക്കി, അദ്ദേഹം അടുത്തു ചെന്ന് വന്ദിച്ചു. പ്രാരംഭസംഭാഷണങ്ങൾ കഴിഞ്ഞു. കാര്യം അറിയിക്കുകയും ചെയ്തു.

പരമഗുരു ഉടൻതന്നെ മററുചില നാട്ടുവർത്തമാനങ്ങൾ എടുത്തിട്ടു. അങ്ങനെ വിഷയത്തെ വഴിതെററിച്ചു.

ശ്രീ നാണുപിള്ള പിറേറദിവസം ഭഗ്നാശയനായി അവിടെ നിന്നും മടങ്ങി.

ഈ സംഭവം മൂന്നുതവണ ആവർത്തിക്കപ്പെട്ടു. നാലാമത്തെ പ്രാവശ്യം ചെന്നപ്പോൾ സന്ധ്യാസമയത്തു പ്രശിഷ്യനെ അടുത്തുവിളിച്ച് ഇപ്രകാരം അരുളിച്ചെയ്തു:

" നാം ഈ വിഷയത്തിൽ വലിയ പിശുക്കനാണ്. എനിക്ക് മുടക്കുന്ന മുതൽ മാത്രം

കാണിച്ചാൽ പോരാ. വലുതായ ലാഭവീതവും കിട്ടണം. അതു ബോധ്യപ്പെടുത്താൻ തയ്യാറുള്ളവരോടു മാത്രമേ ഞാൻ ഈ കച്ചവടത്തിൽ ഏർപ്പെടാറുള്ളു. അ താ ണ് ഇതുവരെ ഒന്നും മുതൽ വയ്ക്കാൻ തുടങ്ങാത്തത്. അത് ഓർത്തുകൊള്ളണം. ''

ഇത്രയും പറഞ്ഞശേഷം ആ കരുണാത്മാവ് — ശിഷ്യപാകപരീക്ഷാദക്ഷനായ ആ കരുണാത്മാവ് —അദ്വൈതശാസ്ത്രത്തിലേക്കു പ്രവേശിക്കുകയും ജഗൻമിഥ്യാത്വത്തെക്കുറിച്ച് സംസാരിക്കുവാൻ തുടങ്ങുകയും ചെയ്തു.

ചട്ടമ്പിസ്വാമി തിരുവടികൾക്ക് വി പു ല മായ ഒരു സംന്യാസി ശിഷ്യപരമ്പര ഉണ്ടാകാത്തതിന്റെ രഹസ്യം ഈ സംഭവത്തിൽ നിന്ന് അഭ്യൂഹിക്കാവുന്നതാണ്.

എവിടെ മുതൽ മുടക്കണം; എവിടെ അരുത് എന്ന് സൂക്ഷ്മമായി മനസ്സിലാക്കിയിട്ടുള്ള, ലാഭവീതത്തിൽ കണ്ണുള്ള മുതലാളിയായിരുന്നു ചട്ടമ്പിസ്വാമി തിരുവടികൾ!

## 13. അ ള ു ( ണ് )

ശ്രീചട്ടമ്പിസ്വാമി തിരുവടികൾ ഇരിങ്ങാലക്കുടയിൽ ഒരു ഗൃഹസ്ഥശിഷ്യന്റെ വസതിയിൽ വിശ്രമിക്കുന്നകാലം. ഒരു ദിവസം പതിവുപോലെ കുറെ പേർ അവിടെ വന്നു. അവർ സ്വാമികളെ അറിയിച്ചു.

" ഒരു വലിയ വൈയാകരണശാസ്ത്രികൾ വന്നിട്ടുണ്ട്. "

ശാസ്ത്രികൾ ഇന്ത്യയൊട്ടുക്കു സഞ്ചരിച്ചിട്ടുണ്ട്. പണ്ഡിതൻമാരോട് ഏററുമുട്ടി അവരെയെല്ലാം തോല്പിച്ചിട്ടുണ്ട്. തൻെറ പാണ്ഡിത്യം അങ്ങനെ പരസ്യപ്പെടുത്തിയിട്ടുമുണ്ട്...... മറെറാരു ഉദ്ദണ്ഡശാസ്ത്രികൾ !

അദ്ദേഹം സ്വാമിതിരുവടികളെപ്പററി കേട്ടിരിക്കുന്നു. താമസിയാതെ ഇങ്ങോട്ടു കാണാൻ വരും. ഈ സംഗതിയെപ്പററി ഒരു മുന്നറിയിപ്പു നല്കുക മാത്രമായിരുന്നു വന്നവരുടെ ഉദ്ദേശം.

സ്വാമിതിരുവടികൾ ഒരു കട്ടിലിൽ കിടന്നു പുസ്തകം വായിക്കുകയാണ്. ശിഷ്യരൊത്തു ശാസ്ത്രികൾ പുറത്തു വന്നെത്തി. വിവരം അറിഞ്ഞ ഉടനെ സ്വാമികൾ എഴുന്നേററു പുറത്തു ചെന്നു.

" ആരാണ്? "

" ഒരു ബ്രാഹ്മണൻ! "

ഉടനെ സ്വാമിതിരുവടികൾ ഒരു പുൽപ്പായ എടുത്തു കൊണ്ടുവന്ന് നിവർത്തിയിട്ടു.

" ഇരിക്കാം...... എനിക്കു വയസ്സു കാലം. വാതക്കടച്ചിലിൻെറ ഉപദ്രവമുണ്ട്. കട്ടിലിൽ ഇരിക്കാൻ അനുവദിക്കണം. " എന്നായി സ്വാമികൾ.

സമ്മതം പ്രകാശിപ്പിച്ചുകൊണ്ട് ശാസ്ത്രികൾ പായിൻമേൽ ഇരുന്നു. സ്വാമികൾ കട്ടിലിലും.

സ്വാമികൾ : എന്തിനാണാവോ ഇത്രടം ബുദ്ധിമുട്ടിയത് ?

ശാസ്ത്രികൾ : ഞാനൊരു വൈയാകരണ ശാസ്ത്രികളാണ്. ഇന്ത്യയിലുടനീളം ചുററി സഞ്ചരിച്ചു. പണ്ഡിതൻമാരെ വാദത്തിൽ തോല്പിച്ചു. ഇവിടെ ഒരു വിദ്വാൻ ഉണ്ടെന്നു കേട്ടു. അങ്ങനെ വന്നെന്നേയുള്ളു.

സ്വാമികൾ : എനിക്ക് അങ്ങനെ പറയത്തക്ക വിദ്യത്വമൊന്നുമില്ല. ഞാൻ ഇതുപോലുള്ള വല്ല ഒഴിഞ്ഞ മൂലയിലുമിരുന്ന്, വല്ലവരും വല്ലതും കൊണ്ടുത്തന്നാൽ ഹരഹര എന്നു ജപിച്ച് അതുകൊണ്ട് ഉപജീവിച്ചു വരികയാണ്.

ശാസ്ത്രികൾ : ആഹാ! അപ്പോഠം എന്തെല്ലാം വായിച്ചിട്ടുണ്ട് ?

സ്വാമികൾ : അങ്ങനെയൊന്നുമില്ല. "കളമൊഴിമാർ" തുടങ്ങ! കുറെ തിരുവാതിരപ്പാട്ട് കൊച്ചിലെ തന്നെ കാണാതെ പഠിച്ചിട്ടുണ്ട്... പിന്നെ മണിപ്രവാളത്തിലെ കുറെ ശ്ലോകങ്ങളും. ക്ഷേത്രങ്ങളിൽ കൊട്ടിപ്പാടാനും പോയിട്ടുണ്ട്. അതിനാൽ അഷ്ടപദിയിലെ കുറെ പാട്ടുകളും അറിയാം. അതിന്റെ അർത്ഥമൊന്നും അറിഞ്ഞുകൂടതാനും.

ശാസ്ത്രികൾ : ഓഹോ! അങ്ങനെയൊന്നും പറയണ്ട.

ഇത്രയും മുഖവുരയായി പരസ്പരം സംഭാഷണം ചെയ്തശേഷം ശാസ്ത്രികൾ വ്യാകരണവിഷയം [ പാണിനിമഹർഷിയുടെ സംസ്കൃതഭാഷാവ്യാക

രണം ] എടുത്തിട്ടു. ചില പാണിനിസൂത്രങ്ങളെപ്പററി യാണ് ചർച്ച തുടങ്ങിയത്.

ശാസ്ത്രികരം സൂത്രം ചൊല്ലിക്കേരംപ്പിച്ചു കഴി യുമ്പോഴേക്കും അടുത്ത സൂത്രവും അതിൻെറ പൊ രുളും സ്വാമികരം തുടർന്നു ചൊല്ലിക്കഴിയും. ഉടനെ ശാസ്ത്രികരം പ്രകരണം മാററി സൂത്രം ഉച്ചരിക്കാൻ തുടങ്ങും. അടുത്ത സൂത്രം സ്വാമിതിരുവടികളും. കുറച്ചുനേരം നീണ്ടുനിന്നു ഈ വാക്സമരം.

ശാസ്ത്രികരം പഴുതൊന്നും കാണാതെ കുഴങ്ങി

ശാസ്ത്രികരംക്ക് രണ്ടു കാരണത്താൽ അഹങ്കാരം ഉണ്ടായിരുന്നു ജാതി ബ്രാഹ്മണ്യം കൊണ്ടും പാ ണ്ഡിത്യം കൊണ്ടും.

സ്വാമികരം : നില്ക്കട്ടെ, എനിക്കു ചെറിയ ഒരു സംശയമുണ്ട്. ചോദിച്ചോട്ടേ ?

ശാസ്ത്രികരം : ( ഗൗരവം കുറയ്ക്കാതെ ) ഓഹോ! ചോദിക്കാം ചോദിക്കാം.

സ്വാമികരം : വ്യാകരണസൂത്രങ്ങരം ആദ്യമാ യി തുടങ്ങുന്നത് അ ഇ ഉ ( ണ് ) എന്നിങ്ങ നെയാണല്ലോ. 'അ' മുതൽ തുടങ്ങുന്നതിനു വല്ല കാരണവും പറയാനുണ്ടോ ?

ശാസ്ത്രികരം : ഇതുകരം അങ്ങനെ ഉരുവി ടുകയല്ലാതെ 'അ' മുതൽ തുടങ്ങുവാൻ കാര ണമെന്തെന്നും മററും പഠിച്ചിട്ടില്ല. അതൊ ന്നും ആരും പറഞ്ഞു കേട്ടിട്ടുമില്ല.

സ്വാമികരം : ഇതിനെക്കുറിച്ചൊന്നും ധരി ച്ചിട്ടില്ലേ?

ശാസ്ത്രികൾ  ഇതുവരെ അതിനെപ്പററി ഓർത്തിട്ടു പോലുമില്ല. അവിടുന്നു പറ ഞ്ഞു കേട്ടാൽ കൊള്ളാം.

സ്വാമികൾ : മനുഷ്യോൽപത്തിക്കും ഭാഷോത് പത്തിക്കും തമ്മിൽ സാമ്യമുണ്ട്... ഗർഭപാത്രത്തിൽ വച്ചു മാത്രമല്ല പ്രസവം വരെ പ്രജ പൂർണമൗനം പൂ ണ്ടിരിക്കുന്നു. ജനനവേളയിലാണ് ശിശു ഒന്നാമതാ യി മൗനഭഞ്ജനം ചെയ്യുന്നത്. അകാരോച്ചാരണം ആണല്ലോ ആദ്യത്തെ മൗനഭഞ്ജനം. അതിനാൽ ഭാഷയി ലെ അക്ഷരമാല അകാരോച്ചാരണപൂർവമായിരിക്കുന്ന തു കണ്ടുകൊൾക. ഗർഭക്ലേശങ്ങളിൽ നിന്നും വിമുക് തി ലഭിച്ചശേഷം സന്തോഷഭരിതമായ ഹൃദയത്തിന്റെ വ്യാപാരം സാമാന്യം ഒരു ചിരിരൂപത്തിൽ പ്രസരി ക്കുന്നതിന്റെ ഫലമായി ഇകാരോച്ചാരണം ഉണ്ടാകു ന്നു. പിന്നീടു ശിശുക്കൾക്ക് ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽ നിന്നും ഉണ്ടാകുന്നത് ഭയമാണ്. അതുകൊണ്ട് ശിശു ഞെട്ടുകയും അതിന്റെ ശബ്ദ നിർഗമനം ഉകാരോച്ചാരണമായിത്തീരുകയും ചെയ്യു ന്നു.

ഇത്രയും കേട്ടപ്പോഴേക്കും ശാസ്ത്രികളുടെ കണ്ണു കൾ താമരമൊട്ടുപോലെ കൂമ്പിത്തുടങ്ങി.

ശാസ്ത്രികൾ : ഇതെല്ലാം ഏതൊരു വ്യാക രണഗ്രന്ഥത്തിലാണു പറഞ്ഞിരിക്കുന്നത്? അശ്രുതപൂർവമായ ഈ യുക്തിവാദം എന്റെ ഹൃദയത്തിനും ശ്രോത്രത്തിനും അ മൃതാഭിഷേകമായിരിക്കുന്നു. അങ്ങയെ ഞാൻ ആളറിയാതെ അനാദരിച്ചിട്ടുണ്ടെങ്കിൽ......

ഇത്രയും പറഞ്ഞ് ശാസ്ത്രികൾ സ്വാമികളെ താണു തൊഴുവാൻ ഭാവിച്ചു.

സ്വാമികൾ : ബ്രാഹ്മണരെ നമസ്കരിക്കുന്നത് എന്റെ കടമയാണ്. ഇതിനകം തന്നെ അതു ചെയ്തുകഴിയേണ്ട ഞാൻ പ്രായാധിക്യം നിമിത്തം ചെയ്യാതിരുന്നത് ക്ഷന്തവ്യമാണ്.

ശാസ്ത്രികൾ : സ്വാമികൾ പറഞ്ഞ ഗ്രന്ഥം എവിടെ കിട്ടും ?

സ്വാമികൾ : അങ്ങനെയൊരു ഗ്രന്ഥം അച്ചടിച്ചിട്ടില്ല. താളിയോലയിൽ നിന്നാണ് ഞാൻ വായിച്ചിട്ടുള്ളത്.

ശാസ്ത്രികൾ : ഈ ഗ്രന്ഥം അന്വേഷിച്ചു കണ്ടുപിടിച്ചു വായിച്ചിട്ട് ഇനിയൊരു കാര്യം.

അങ്ങനെ സ്വാമികളും ശാസ്ത്രികളും തമ്മിലുള്ള വാദം സമാപിച്ചു. സ്വാമികളുടെ അഗാധമായ പാണ്ഡിത്യത്തെ സംബന്ധിക്കുന്ന വേറെയും സംഭവങ്ങൾ ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

## 14. ഒഴുക്കിനെതിരെ

പറവൂർ വടക്കേക്കര എടത്തിൽ ശ്രീ നാരായണപിള്ള, ചട്ടമ്പിസ്വാമി തിരുവടികളുടെ ഒരു ഭക്തനായിരുന്നു. ഒരിക്കൽ അദ്ദേഹം സ്വാമിതിരുവടികളേയും കൂട്ടിക്കൊണ്ട് കൊടുങ്ങല്ലൂരിലുള്ള മറ്റൊരു ഭക്തന്റെ ഗൃഹത്തിൽ പോയി. കൊല്ലവർഷം 1091 ലെ മഴക്കാലമായിരുന്നു അത്. ഗൃഹസന്ദർശനം കഴി

ഞ്ഞു തിരികെ പറവൂർക്ക് പോകണം. യാത്ര വള്ളം കയറിത്തന്നെ വേണം. ചെറിയ ഒരു വള്ളമാണ് കിട്ടിയത്. സ്വാമിതിരുവടികൾ അതിൽ കയറിയിരുന്നു. പിന്നാലെ നാരായണപിള്ളയും ഒരു സ്നേഹിതനും. വള്ളക്കാരൻ തുഴഞ്ഞു. നേരം സന്ധ്യയോടടുത്തു. നാലുപുറത്തും ഇരുട്ടിൻെറ കയ്യേററമാരംഭിച്ചു. തുഴഞ്ഞു തുഴഞ്ഞു വള്ളം അഴിക്കോട്ടു കായലിലെത്തി. അപ്പോഴേയ്ക്കും ഇരുട്ടിൻെറ കട്ടിയും ഭയാനകതയും വർദ്ധിച്ചു. ആകാശത്തിൽ കരിങ്കാറുകൾ. അന്തരീക്ഷത്തിൽ ശക്തിയേറിയ കാററ്, ജലപ്പരപ്പിൽ കോളിൻെറ ബഹളം, വള്ളക്കാരനോ വലിയ പരിചയമില്ലാത്ത കൃസ്ത്യാനി–കൊച്ചുദേവസ്സി. ഔത്കണ്ഠ്യലബ്ധിക്കിനിയെന്തു വേണം ?

നാലുപുറത്തും കണ്ണുകൾ പായിച്ചു നോക്കി. ഒരിടത്തും ഒരു വിളക്കുപോലുമില്ല. വള്ളക്കാരൻ വള്ളം ഊന്നുന്നുണ്ട്. പക്ഷെ ലക്ഷ്യമില്ലാതെയായിരുന്നു. അങ്ങനെ അത് പെട്ടെന്ന് ഭയങ്കരമായ ഓളത്തിൽ അകപ്പെട്ടു. പിള്ളയും കൂട്ടുകാരനും വള്ളക്കാരനെ സൂക്ഷിച്ചു നോക്കി. അയാളുടെ ഇനിയത്തെ ഭാവമെന്ത് എന്നറിയാൻ. അയാൾ പരിഭ്രമിച്ച്, ആഞ്ഞടിക്കുന്ന കാററിൻെറ ശൈത്യം സഹിക്കവയ്യാതെ അമരത്തു ചുരുണ്ടുകൂടിയിരിക്കുകയാണ്. കഴുക്കോൽ—കഴുക്കോൽ കൊണ്ട് പ്രയോജനമില്ലെന്ന് വന്നിരിക്കുന്നു– എത്തുന്നില്ല! ദേവസ്സിക്കുഞ്ഞിൻെറ ധൈര്യം അങ്ങനെ മുഴുവൻ കെട്ടടങ്ങിയാൽ പററില്ലല്ലോ എന്നു കരുതി പിള്ളയും കൂട്ടുകാരനും അയാളെ ഉത്സാഹിപ്പിക്കാൻ നിശ്ചയിച്ചു. ഒരു തവണ വിളിച്ചു. ഭയം ദേവസ്സിക്കുഞ്ഞിനെ നിരുദ്ധകണ്ഠനാക്കിയിരിക്കുന്നു. ശബ്ദം പൊങ്ങുന്നതേയില്ല. ആൾ ചത്തുപോയോ ?

അതൊട്ടില്ലതാനും. ചാകാതെ ചത്തിരിക്കുന്നു എന്നു പറയാം. ഇടറിയ തൊണ്ടയിൽ നിന്ന് ഒരു ശബ്ദം പുറപ്പെട്ടു എന്നതു തന്നെ അതിന് തെളിവ്.

കാലൻ ഏവരുടെയും കഴുത്തിൽ കയറിട്ടു മുറുക്കിക്കഴിഞ്ഞ ഒരു പ്രതീതി. ഈ സമയത്ത് പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ സ്ഥിതി എന്തായിരുന്നു? ആഹോ ആശ്ചര്യം! സ്വാമിതിരുവടികൾ ഉല്ലാസമോടെ ഇരുന്ന ദിക്കിൽത്തന്നെ ഇരിക്കുന്നു—മൂളിപ്പാട്ടിൽ ലയിച്ചുകൊണ്ട്. ധീരൻമാരുടെ മനസ്സ് ഏതു വിപത്തിങ്കലും കുലുങ്ങുകയില്ല. സ്വാമികൾ തന്നെ അതിനു നിദർശനം.

"സ്വാമി!" എന്നിങ്ങനെ രണ്ടുപേരും സങ്കടത്തോടെ വിളിച്ചു. അവരുടെ ഗളനാളങ്ങളിൽനിന്നു വെളിയിലേയ്ക്ക് മറെറാരു ശബ്ദവും പുറപ്പെട്ടില്ല. പുറപ്പെടുവിക്കാനുള്ള ശക്തിയുണ്ടായിരുന്നില്ല—അതുകൊണ്ട്, എറക്കവലിവിൽ വള്ളം കടലിലേക്കു തന്നെ അതിവേഗത്തിൽ നീങ്ങിത്തുടങ്ങി. അവസാന പ്രാർത്ഥനയ്ക്കുള്ള സമയമായി എന്ന് പിള്ളയ്ക്കു തോന്നി. കൂട്ടുകാരനോട് അതു പറയുകയും ചെയ്തു.

അതിനിടയിൽ കൂട്ടുകാരൻ സ്വാമി കേൾക്കുമാറ് രണ്ടു വാചകങ്ങൾ പറഞ്ഞു:

> നമ്മുടെ അവസാന യാത്രയായിരിക്കാം. കഷ്ടം വയസ്സുകാലത്തു സ്വാമിക്കും ഇപ്രകാരമൊരു ഗതി സംഭവിപ്പാനാണ് ദൈവനിശ്ചയം ഇല്ലേ പിള്ളേ?

പിള്ളയും കൂട്ടുകാരനും സ്വാമിയുടെ കുറേക്കൂടി സമീപത്തേയ്ക്ക് നീങ്ങിയിരുന്നു. ഗദ്ഗദരുദ്ധ

കണ്ഠരായി, 'സ്വാമീ' എന്നു പിന്നെയും വിളിച്ചു. സഹയാത്രികരായ ശിഷ്യൻമാരുടെ ധൈര്യക്ഷയത്തിലും മരണഭയത്തിലും മനമലിഞ്ഞ സ്വാമിതിരുവടികൾ അവരെ ഇങ്ങനെ സമാധാനിപ്പിച്ചു.

"നമുക്ക് ഒരാപത്തിനും ഇപ്പോൾ കാലമില്ല.
പരിഭ്രമിക്കാതിരിക്കൂ.

അതു കേട്ടപ്പോൾ പിള്ളയും കൂട്ടുകാരനും തെല്ലൊന്നാശ്വസിച്ചു. യോഗിവര്യൻെറ വാക്കല്ലേ? പക്ഷെ രക്ഷയെവിടെ? വൻകടലിലേയ്ക്കാണല്ലോ വഞ്ചി പോകുന്നത്! സ്വാമികളുടെ പ്രഭാവം മഹത്തും അപ്രമേയവും തന്നെ. അതിൽ അവർക്കു സംശയമില്ല. പക്ഷെ മരണത്തെക്കുറിച്ചാലോചിക്കുമ്പോൾ?

നിമിഷങ്ങൾ യുഗങ്ങൾപോലെ നീങ്ങുന്നു. ഹൃദയമിടിപ്പുകൾ ആസന്നമൃത്യുവിൻെറ ജയഭേരിശബ്ദമായി മാറുന്നു......അങ്ങനെ പത്തുമിനിട്ടു കഴിഞ്ഞിരിക്കണം അതാ ഒരു ദീപം പ്രത്യക്ഷപ്പെടുന്നു! അതെ, മൂത്തകുന്നം ക്ഷേത്രനട! വള്ളം അവിടെയെത്തി ഉറച്ചിരിക്കുന്നു.

അഴിക്കോട്ടു നിന്ന് മൂത്തകുന്നം ക്ഷേത്രംവരെ ഉദ്ദേശം രണ്ടുനാഴിക ദൂരം വള്ളം ഒഴുക്കിനെതിരായി എറക്കവെലിവിനു വിപരീതമായി, ആരും തുഴയാതെ സഞ്ചരിച്ച് എങ്ങനെയെത്തി? ഇതാരുടെ വൈഭവം? പ്രകൃതിശക്തിയെപ്പോലും സിദ്ധിവൈഭവം കൊണ്ട് യോഗീശ്വരൻമാർക്കു വശപ്പെടുത്തി ചൊല്പടിക്കു നിർത്താമെന്നതിന് വേറെ ഉദാഹരണമെന്തിന്?

## 15 കുംഭകം സ്തംഭകം

കൊല്ലവർഷം 1089 മകരത്തിൽ ഒരു ദിവസം. നേരം സന്ധ്യ. തിരുവനന്തപുരം നഗരത്തിലുള്ള ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൽ ദേവതാദർശനത്തിനായി വിദ്വാൻ ചെമ്പിൽ എം. പി. പണിക്കർ ചെന്നു. അവിടെ വച്ച് യാദൃച്ഛികമായി ചട്ടമ്പിസ്വാമി തിരുവടികളെ കണ്ടുമുട്ടി. ദർശനാനന്തരം ഇരുവരും കൂടി അവിടെയുള്ള ഒരു ഭജനമഠത്തിൽ പോയി ഇരുന്നു. ശ്രീമച്ഛങ്കരാചാര്യസ്വാമികളുടെ ദക്ഷിണാമൂർത്തി സ്തോത്രത്തിലെ ''ജാഗ്രത്സ്വപ്നസുഷുപ്തിഷു സ്ഫുടതരാ......'' എന്ന പദ്യം ആനന്ദഭൈരവിയിൽ പാടാൻ സ്വാമിതിരുവടികൾ പണിക്കരോട് ആജ്ഞാപിച്ചു. പണിക്കർ അല്പസമയം പാടി.

''എനിക്കും കുറേശ്ശ പാടാൻ അറിയുമായിരുന്നു. ഇപ്പോൾ പാട്ടു വരുമോ എന്ന് നോക്കട്ടെ'' എന്ന് അരുളിച്ചെയ്തശേഷം സ്വാമി തിരുവടികൾ ആനന്ദഭൈരവി അരമണിക്കൂറോളം ആലപിച്ചു. പിന്നീട് 'മാഞ്ചി' എന്ന് തുടങ്ങുന്ന ഒരു കീർത്തനം പാടാൻ തുടങ്ങി 21 സംഗതിവരെ പണിക്കർ സൂക്ഷിച്ചു ശ്രദ്ധിച്ചു. എന്നിട്ടും പല്ലവി അവസാനിക്കുന്നില്ലെന്ന് കണ്ട് അദ്ദേഹത്തിൻെറ വിസ്മയം ദ്വിഗുണീഭവിച്ചു.

അങ്ങനെ നേരം രാത്രി പന്ത്രണ്ടുമണി കഴിഞ്ഞു. ചില സന്ദേഹങ്ങൾ സ്വാമികളിൽനിന്ന് പരിഹരിച്ചു കിട്ടിയാൽ കൊള്ളാമെന്ന് പണിക്കർക്ക് മോഹമുണ്ടായി. ഉടനെ സ്വാമി തിരുവടികൾ, പണിക്കർ ചോദിക്കാതെ തന്നെ ഹഠയോഗത്തിലെ കുംഭകം, നൗലി

എന്നിവയുടെ പരിശീലനക്രമവും പ്രയോജനവും സംബന്ധിച്ച് പ്രസംഗിക്കുവാൻ തുടങ്ങി !

മണി ഒന്നര കഴിഞ്ഞു. "കുംഭകം ഒരുതരം സ്തംഭകമാണ്"— സ്വാമി തിരുവടികൾ പറഞ്ഞു. ഉടൻ തന്നെ ഇരുന്നിരുന്ന പായിൻമേൽ ഇരുപ്പ് പദ്മാസനത്തിലാക്കി അഞ്ചുനിമിഷം വരെ കണ്ണടച്ചിരുന്നു. അതിനുശേഷം മെല്ലെ അങ്ങുയരുവാൻ തുടങ്ങി. ഒടുവിൽ മുകളിലുള്ള കഴുക്കോലിൻമേൽ തലതൊട്ടതിനുശേഷം അതുപോലെതന്നെ താഴത്തേക്കും വന്ന് പൂർവ്വസ്ഥിതിയിൽ പദ്മാസനബന്ധത്തിൽ ഒരു പൂവ് വന്നിരിക്കുമ്പോലെ വന്നിരുന്നു.

"ഇതാണ് കുംഭകം കൊണ്ടുള്ള ദർശനപ്രയോജനം. കുടലുകളിൽ വല്ല മാലിന്യവുമുണ്ടെങ്കിൽ കുംഭകം പൂർണ്ണമാവുകയില്ല."

എന്ന് സ്വാമി തിരുവടികൾ പ്രതിപാദിച്ചു.

പണിക്കരടക്കം അഞ്ചുപേരുണ്ടായിരുന്നു പ്രേക്ഷകർ. അവർക്കപ്പോളുണ്ടായ വിസ്മയം അവാങ്മനസഗോചരമായിരുന്നു.

യോഗാഭ്യാസംകൊണ്ട് നേടാവുന്ന സിദ്ധികളിൽ വച്ച് ലഘുവായ ഒന്നുമാത്രമാണ് ഇത്. അണിമ, മഹിമ, ലഘിമ, ഗരിമ, പ്രാപ്തി, പ്രാകാശ്യം, ഈശിത്വം, വശിത്വം എന്നിങ്ങനെയുള്ള അഷ്ടസിദ്ധികൾ പ്രസിദ്ധങ്ങളായ എട്ട് യോഗവിഭൂതികളാണ്. പക്ഷേ ജീവൻമുക്തനായ സ്വാമിതിരുവടിക്ക് ഇവയൊന്നിലും ഒരു ഭ്രമവുമുണ്ടായിരുന്നില്ല. ജിജ്ഞാസുവിൻെറ ആഗ്രഹം മനസ്സിലാക്കി ഒരു നേരിയ പൊടിക്കയ്യ് കാട്ടിയെന്നേയുള്ളു.

## 16. മഴ മാറി, മാനം തെളിഞ്ഞു

പ്രകൃതിശക്തിയെ വശീകരിക്കാൻ വേണ്ട ആജ്ഞാശക്തി സ്വാമി തിരുവടികൾക്കുണ്ടായിരുന്നു എന്ന് കാണിക്കുന്നതിന് മററൊരു സംഭവം വിവരിക്കാം. ശ്രീപുത്തേഴത്ത് നാരായണമേനോന്റെ സ്വാനുഭവമാണിത്.

എഴുപത്തിമൂന്ന് വയസ്സിലാണ് ശ്രീമേനോന്റെ അമ്മ നിര്യാതയായത്. ജനനിക്ക് യാതൊരു രോഗവും കാര്യമായിട്ടുണ്ടായിരുന്നില്ല. മേനോന് അമ്മയോടുള്ള ഭക്തി സ്വാമികൾ ധരിച്ചിരുന്നു. അമ്മയ്ക്ക് അവസാനകാലത്ത് ചെയ്യേണ്ട ശുശ്രൂഷകളെല്ലാം സ്വാമികളുടെ ഉപദേശമനുസരിച്ച് മേനോൻ ചെയ്തിരുന്നു. മരിക്കുന്നതിന് അരമണിക്കൂർ മുമ്പ് സ്വാമിതിരുവടികൾ മേനോന്റെ വസതിയിലെത്തി. നാലഞ്ചു സംന്യാസിമാരും കൂടെ ഉണ്ടായിരുന്നു. മേനോനെയും അദ്ദേഹത്തിന്റെ അമ്മയേയും സ്വാമികൾ അനുഗ്രഹിച്ചു. സംന്യാസിമാരൊത്ത് തിരുവടി പുറത്തേയ്ക്കിറങ്ങിപ്പോവുകയും ചെയ്തു. അല്പനേരം കഴിഞ്ഞപ്പോൾ അമ്മ ഇഹലോകവാസം വെടിഞ്ഞു. ആ സമയത്ത് മഴ കഠിനമായി വർഷിക്കുന്നുണ്ടായിരുന്നു.

ശവസംസ്കാരം നടത്തണമല്ലോ. കോരിച്ചൊരിയുന്ന മഴ. കുറയുന്ന മട്ടില്ല. ഒരു പുര കെട്ടിയിട്ടു വേണം സംസ്കാരച്ചടങ്ങുകൾ നടത്തേണ്ടത് എന്നായി സ്ഥലത്ത് കൂടിയിരുന്നവരെല്ലാം. മേനോന് തോന്നി, സ്വാമിതിരുവടികളോട് ചോദിച്ചുകളയാം. അതിലേക്ക് ഒരാളെ അയച്ചു.

''അങ്ങനെ വേണമോ? സമയത്ത് മഴ നി
ല്ക്കും'' എന്ന് സ്വാമി തിരുവടികൾ പറഞ്ഞയ
ച്ചു. പരമഭട്ടാരക ശ്രീസിദ്ധിവിദ്യാധിരാജനായ സ്വാ
മിതിരുവടികളുടെ സൂക്തിയിൽ വിശ്വാസമുള്ള മേ
നോൻ സംസ്കാരത്തിന്വേണ്ട തയ്യാറെടുപ്പുകളെല്ലാം
നടത്തി.

മഴ തീരെ നിന്നു ! മാനം തെളിഞ്ഞു!

സംസ്ക്കാരം കഴിഞ്ഞു. ആളുകൾ മുഴുവൻ പി
രിഞ്ഞുപോയശേഷം മഴ വീണ്ടും തുടങ്ങി. അപ്പോൾ
ആരംഭിച്ച മഴ ദിവസങ്ങൾ കഴിഞ്ഞാണ് അരങ്ങത്ത്
നിന്നും വിരമിച്ചത് !

## 17. വിലപ്പെട്ട ക്ലോക്ക്

ശ്രീചട്ടമ്പിസ്വാമി തിരുവടികൾ വടക്കൻ പ്രദേ
ശങ്ങളിൽ സഞ്ചരിക്കുന്നകാലം. ഒരു ഗൃഹസ്ഥശിഷ്യ
ൻെറ ഭവനത്തിൽ അതിഥിയായി ഒരു ദിവസം കഴിയാ
നിടയായി. പലരും അദ്ദേഹത്തെ സന്ദർശിക്കുന്നതി
നും സംഭാഷണം നടത്തുന്നതിനുമായി വന്നുംപോയു
മിരുന്നു. സമയം ഏറെയായി. രാത്രി അദ്ദേഹം
തൻെറ മുറിയിൽ ഉറങ്ങാനായി കിടന്നു. വാതിലും
ജനാലകളും അടയ്ക്കുന്നത് അദ്ദേഹത്തിന് ഇഷ്ടമാ
യിരുന്നില്ല. അവിടെ ഭിത്തിയിൽ വിലകൂടിയ ഒരു
ക്ലോക്ക് ഉണ്ടായിരുന്നു. തുറന്നുകിടക്കുന്ന മുറിയിൽ
അത് സുരക്ഷിതമല്ലെന്ന് കരുതിയ ഗൃഹനാഥൻ അ
തെടുത്ത് മറെറാരു സ്ഥലത്തേക്ക് മാററാൻ ശ്രമിച്ചു.
കാര്യം മനസ്സിലാക്കിയ സ്വാമിതിരുവടികൾ തടസ്സ

പ്പെടുത്തി. ആരും തൊടുകയില്ലെന്ന് ഉറപ്പുകൊടുത്തു. എന്നിട്ടും ഗൃഹനാഥന് ശങ്ക വിട്ടുമാറിയില്ല. സ്വാമിതിരുവടികൾ ഉറങ്ങട്ടെയെന്നു കരുതി. അർധരാത്രി സമയം. അയാൾ ശബ്ദമുണ്ടാക്കാതെ മുറിയിൽ കടന്നു. ക്ലോക്കിനെ സ്പർശിച്ചു. അദ്ഭുതമെന്നു പറയട്ടെ, കൈവിരലുകൾ അതിൽനിന്നും വേർപെടുത്താൻ കഴിയുന്നില്ല. കഴിയുന്നത്ര ശ്രമിച്ചു നോക്കി. ഭയചകിതനായി അയാൾ ഉച്ചത്തിൽ നിലവിളിച്ചു. കേട്ടവർ ഓടിയെത്തി. സ്വാമിതിരുവടികളും ഉണർന്നു. അദ്ദേഹം പറഞ്ഞു:

'' ഭയക്കേണ്ട, ഞാൻ ഇവിടെയുള്ളപ്പോൾ അതിനെ ആർക്കും തൊടാൻ കഴിയുകയില്ല.'

കൈകൾ ക്ളോക്കിൽ നിന്നും വേർപെട്ടു. അപരാധബോധത്തോടെ അയാൾ ആ യോഗിവര്യന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു.

## 18. ആ കൂടിക്കാഴ്ച

തീർഥപാദപരമഹംസരായി ആധ്യാത്മിക മേഖലയിൽ ഉയർന്ന, തീർഥൻ എന്ന ഓമനപ്പേരിലും അറിയപ്പെട്ട, ചട്ടമ്പിസ്വാമി തിരുവടികളുടെ കനിഷ്ഠശിഷ്യന്റെ ബാല്യകാലസംഭവമാണ് ഇവിടെ വിവരിക്കുന്നത്.

14–15 വയസ്സുള്ളപ്പോൾ നാണുക്കുട്ടൻ എന്ന പേരിലാണ് തീർഥൻ വ്യവഹരിക്കപ്പെട്ടിരുന്നത്. ചെറുപ്പത്തിലെ പാണ്ഡിത്യത്തിൽ മതിപ്പും സത്സംഗ

ത്തിൽ മനസ്സും തത്ത്വജിജ്ഞാസയിൽ അമ്ലാനമായ താത്പര്യവും പെരുമാററത്തിൽ വിനയസമ്പന്നതയും ഒത്തിണങ്ങിയ നാണുക്കുട്ടന് പറവൂർ ടൗ ണി ലു ള്ള പല പ്രശസ്ത വ്യക്തികളുമായും പരിചയമുണ്ടായിരുന്നു. അവരിലൊരാളാണ് ശ്രീ. വേലുപ്പിള്ള. ഇദ്ദേഹമാകട്ടെ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ തികഞ്ഞ ഒരു ആരാധകനായിരുന്നു.

സ്വാമിതിരുവടികളുടെയും ശ്രീനാരായണഗുരുവിൻെറയും മാഹാത്മ്യാതിശയങ്ങരം ഇവർക്കു പലപ്പോഴും സംഭാഷണവിഷയമാകാറുണ്ട്. ഒരിക്കൽ അങ്ങനെ ദീർഘനേരം സംസാരിച്ച് അർധരാത്രിയായി. വേലുപ്പിള്ള കിടക്കാൻ വീട്ടിനകത്തേക്കുപോയി. നാണുക്കുട്ടൻ, അത്തരം അവസരങ്ങളിൽ ചെയ്യാറുള്ളതുപോലെ, വരാന്തയിൽ സോഫയിൽ കിടന്നു കണ്ണടച്ചു. ഏതാണ്ട് ഉറക്കമായി.

അപ്പോരം കുട്ടൻെറ കണ്ണിൽ ഒരു വെളിച്ചം അടിച്ചതായി തോന്നി. പെട്ടെന്നു കണ്ണുതുറന്നു നോക്കി.

ഒരു റാന്തൽ വിളക്കുമായി ഒരാരം മുന്നിൽ, ശുഭ്രമായ ഒരു മൽമൽ വസ്ത്രം ഉടുത്തും മറെറാന്നു പുതച്ചും, താടിമീശവളർത്തിയും, പരന്ന നെററിത്തടത്തിൽ മുഴുവനും ഭസ്മം പൂശിയും ഒരാരം പിന്നിൽ. മധ്യവയസ്കൻ, അരോഗദൃഢഗാത്രൻ. തേജോമയമായ ദൃഷ്ടിപാതത്തിലൂടെ കാരുണ്യാമൃതം തന്നിലേയ്ക്കൊഴുക്കിക്കൊണ്ടു നില്ക്കുന്നു. അങ്ങനെയൊരു കാഴ്ച കുട്ടനു കാണുമാറായി.

കുട്ടൻ പെട്ടെന്നു ഞെട്ടിയെണീററു. വിളക്കിനു പിന്നാലെ കാണപ്പെട്ട, ഒരു മഹാപുരുഷനെന്നു തോ

ന്നിക്കുന്ന സ്വാമിതിരുവടികളെ സാഷ്ടാംഗം വീണു നമസ്കരിച്ചു. ആ മഹാത്മാവ് അപരിചിതനായ ബാലനെ തന്റെ പവിത്രപാണികാകൊണ്ടു പിടിച്ച് എഴുന്നേല്പിച്ചു. മാറോടണച്ചാശ്ലേഷിച്ചു. പുഞ്ചിരിച്ചു കൊണ്ട് ചോദിച്ചു.

" അപ്പനേ നീ എന്നെ അറിയുമോ? "

" അറിയും " എന്നായി മറുപടി.

" നീ എന്നെ കണ്ടിട്ടുണ്ടോ? "

" ഇല്ല. കണ്ടിട്ടില്ല "

" കാണാതെ എന്നെ നി ന ക്കെ ങ്ങനെ അറിയാം? "

" കേട്ടറിയാം "

" എന്നാൽ ഞാൻ ആരാണെന്നുപറയൂ "

" ചട്ടമ്പിസ്വാമികാ "

" ഞാനാണ് ചട്ടമ്പിസ്വാമിയെന്നു നിന്നോടാരു പറഞ്ഞു? "

"ആരും പറഞ്ഞില്ല, കണ്ടപ്പോാ അദ്ദേഹമാണെന്ന് എനിക്കു തോന്നി. "

" കണ്ടിട്ടില്ലാത്ത ആളെക്കാണുമ്പോാ അത് ഇന്നാരാണെന്ന് എപ്പോഴും തോന്നാറുണ്ടോ?"

" അങ്ങനെ തോന്നാറില്ല. കേട്ടു പരിചയമുള്ളതുകൊണ്ട് അങ്ങുന്ന് ചട്ടമ്പിസ്വാമികളാണെന്ന് എനിക്കു തോന്നി എന്നേയുള്ളു. "

" എന്നെപ്പററി കേട്ടിട്ടുള്ളത് എ ന്തൊ ക്കെയാണ്? "

ലജ്ജയുണ്ടെങ്കിലും ധൈര്യം അവലംബിച്ചുകൊണ്ട് കുട്ടൻ പറഞ്ഞു:

“ ഒരു പണ്ഡിതനാണെന്നും കുടലു വെളിയിലിറക്കി കഴുകുമെന്നും ചേകോൻമാരെ തൊട്ടുണ്ണുമെന്നുമൊക്കെ പലരും പറഞ്ഞു കേട്ടിട്ടുണ്ട്.

കുട്ടൻെറ ഈ വാക്കു കേട്ടപ്പോൾ പൊട്ടിച്ചിരിച്ചുകൊണ്ട് സ്വാമി തിരുവടികൾ:

“ അപ്പനേ ഞാൻ കുടലിറക്കാറില്ല. കുടലിറക്കിയാൽ ചത്തുപോകില്ലേ? ഞാൻ ചേകോൻമാരെ തൊടാതെ തന്നെയാണ് അവരുടെ ചോറുവാങ്ങിയുണ്ണുന്നത്. അവരും മററുള്ളവരെപ്പോലെ മനുഷ്യരല്ലേ? ശുചിത്വമുണ്ടെങ്കിൽ ആർക്ക് ആരുടെ ചോറ് ഉണ്ണാൻ പാടില്ലാ? ”

ഈ സംഭാഷണങ്ങൾ കേട്ട് വേലുപ്പിള്ളയും അവിടെയുണ്ടായിരുന്നവരും ഉണർന്നെഴുന്നേററുവന്നു. പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമികളെ നമസ്കരിച്ചു. മററുപചാരങ്ങൾകൊണ്ട് പൂജിച്ചു.

സ്വാമിതിരുവടികൾ സരസമായും സാരവത്തായും ഓരോന്നു പറഞ്ഞുകൊണ്ട് അന്നത്തെ രാത്രിശേഷം ഉറങ്ങാതെ കഴിച്ചു. കുട്ടനും വേലുപ്പിള്ളയും അവയെല്ലാം കേട്ട് നിർവൃതരായി.

ഭാവിയിൽ മഹാപുരുഷൻമാരാകാൻ പോകുന്ന പലരുടെയും ബാല്യകാലജീവിതം ഇപ്രകാരം ചില അദ്ഭുതസംഭവങ്ങൾകൊണ്ട് സങ്കുലമായിരിക്കും. ഈ നാണുക്കുട്ടനെയാണ് പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമികൾ പിറേറ ദിവസം ബാലാസുബ്രഹ്മണ്യമന്ത്രം നല്കി അനുഗ്രഹിച്ചതും തൻെറ കനിഷ്ഠസംന്യാസി ശിഷ്യനാക്കി സ്വീകരിച്ചതും.

# 19. ആനന്ദാശ്രു

തലവടി കൃഷ്ണപിളള എന്ന പേരിൽ അറിയപ്പെടുന്ന ഒരു ഗൃഹസ്ഥശിഷ്യൻെറ വസതിയിൽ സ്വാമിതിരുവടികഠ വിശ്രമിക്കുന്ന കാലം. ഒരു ദിവസം സന്ധ്യയോടടുത്ത സമയം. സ്വാമിതിരുവടികഠ പുറത്തേയ്ക്കിറങ്ങി. കൃഷ്ണപിളളയും മററൊരാളും കൂടെയുണ്ടായിരുന്നു. കുറെ ദൂരം എങ്ങോട്ടെന്നില്ലാതെ നടക്കുക, തോന്നുമ്പോഠ മടങ്ങുക—അതായിരുന്നു സ്വാമിതിരുവടികളുടെ സായാഹ്ന സവാരിയുടെ സ്വഭാവം. കുറെദൂരം പിന്നിട്ടു. ഇരുട്ടു വ്യാപിച്ചു തുടങ്ങി. എതിരെ ഒരാഠ വരുന്നു. രൂപം വ്യക്തമല്ല, അടുത്തെത്തി. അയാഠ നിന്നു. ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ദൃഷ്ടികഠ അയാളുടെ നേർക്ക് തിരഞ്ഞു. ഒരു നിമിഷം അയാഠ മുന്നിൽവന്ന് ആ പാദങ്ങളിൽ നമസ്കരിച്ചു. ഒരു വികൃത രൂപം! വൃത്തിഹീനമായ വേഷം. കാഴ്ചയിൽ ഒരു ഭ്രാന്തൻ! സ്വാമിതിരുവടികഠ അയാളെ പിടിച്ചെഴുന്നേല്പിച്ചു. കൂപ്പുകയ്യുമായി നിൽക്കുന്ന അയാളുടെ കണ്ണുകളിൽ നിന്ന് നീർത്തുളളികഠ ഇററു വീഴുന്നു. സ്വാമിതിരുവടികഠ രണ്ടു കൈകളും നീട്ടി അയാളുടെ ശിരസ്സിൽവച്ച് അനുഗ്രഹിച്ചു. ആലക്തികശക്തിവിശേഷത്താലെന്നപോലെ അയാളുടെ മുഖം തെളിഞ്ഞു പ്രകാശിച്ചു. ഒന്നും ചോദിച്ചില്ല, ഒന്നും പറഞ്ഞുമില്ല. നിശ്ശബ്ദനിമിഷങ്ങഠ കടന്നുപോയി. രണ്ടുപേരും അവരവരുടെ വഴിയ്ക്കും. കൂടെയുളളവർക്ക് അയാളെക്കുറിച്ച് അറിയാൻ ആഗ്രഹം. അവർ അയാളെപ്പററി സ്വാമിതിരുവടികളോട് അന്വേഷിച്ചു. അദ്ദേഹം പറഞ്ഞു:

"ഒരു മഹാജ്ഞാനിയാണ്. ജീവൻമുക്തനായി കഴിയുകയാണ്. ശരീരം ത്യജിക്കാൻ അധികസമയമില്ല. നാളെ ഒരു മണിയോടെ ഇദ്ദേഹം മഹാസമാധി അടയും. അതിലുള്ള ആഹ്ലാദപ്രകടനമാണ് അടർന്നുവീണ അശ്രുകണങ്ങൾ! ഈ സംഗതി മററാരോടും പറയരുത്."

അടുത്ത ദിവസം നിശ്ചിതസമയത്ത് ആ വിശിഷ്ട സംഭവം നടന്നു. കൃഷ്ണപിള്ള ദൃക്സാക്ഷിയായിരുന്നു.

ഇവിടെ കണ്ണുനീർവാർത്തത് "ആഹ്ലാദസൂചകമാണെന്നു സ്വാമിതിരുവടികൾ പറഞ്ഞതത് ആലോചനാമൃതമാണ്. അനേകകോടി ജന്മങ്ങൾ ശരീരത്തിനകത്ത് ബദ്ധനായിക്കഴിയുന്ന ജീവനു നിത്യമുക്തി ലഭിക്കുന്നതിലുള്ള ആഹ്ലാദമാണതിനു കാരണം. അല്ലാതെ സാമാന്യജനങ്ങളെപ്പോലെ ദേഹവിയോഗദുഃഖമല്ല.

ആഗതനായ മഹാത്മാവിൻെറയും സ്വാമിതിരുവടികളുടെയും ആശയവിനിമയം നടന്നത് "പശ്യന്തി"യിലാണ്—"വൈഖരി"യിലല്ല. ആത്മജ്ഞാനികൾ അന്യോന്യം ആശയങ്ങൾ കൈമാറുന്ന രീതി ആരെ അദ്ഭുതപ്പെടുത്തുകയില്ല! ഒരു വെളിച്ചം മറെറാരു വെളിച്ചത്തോട് പ്രകാശത്തിൻെറ ഭാഷയിൽ സംസാരിക്കുന്നു!

## 20. തോററവനും സമ്മാനം

വിശാഖം തിരുനാൾ മഹാരാജാവ് തിരുവിതാം കൂർ രാജ്യം ഭരിക്കുന്നകാലം. വടക്കേ ഇന്ത്യയിൽ നിന്നും ചില ഗുസ്തിക്കാർ പല സ്ഥലങ്ങളും സഞ്ചരിച്ച് തിരുവിതാംകൂറിൽ വന്നെത്തി. പഞ്ചാബികളായ അവർ നാട്ടുനടപ്പനുസരിച്ച് മഹാരാജാവിനെ മുഖം കാണിച്ചു. നാട്ടുരാജാക്കൻമാർ പ്രായേണ അവരുടെ രാജധാനിയുടെ പരിസരങ്ങളിൽ മല്ലൻമാരെ തീററിപ്പോററി വളർത്തുന്ന ഒരു സമ്പ്രദായം പണ്ടുമുതലേ ഉണ്ടായിരുന്നു. മഥുരയിലെ ചാ ണൂ ര മുഷ്ടികാദികളെ ഓർക്കുക–അതുപോലെ. സഞ്ചാരികളായ പഞ്ചാബി മല്ലൻമാർ ഇവിടെയും അങ്ങനെയൊരു പദ്ധതിയുണ്ടായിരിക്കും എന്ന ധാരണയോടെ തങ്ങളോടു മത്സരിക്കാൻ എതൃജോടികളെ തരണമെന്ന് ആവശ്യപ്പെട്ടു. തങ്ങളുടെ മല്ലത്തത്തിൻെറ മാററുരച്ചു നോക്കുക എന്നത് ഏതു ഭൗതിക വിദ്യാധുരന്ധരൻെറയും ആഗ്രഹമായിരിക്കുമല്ലോ.

തിരുവനന്തപുരം രാജധാനിയിലോ പരിസരത്തോ അന്ന് പ്രസിദ്ധരായ ഗുസ്തിക്കാർ ആരും ഉണ്ടായിരുന്നില്ല. എന്നാൽ ചട്ടമ്പി എന്നു പേരുള്ള ഒരു ഗുസ്തിക്കാരൻ പേട്ടയിൽ പാർപ്പുണ്ടെന്ന് ആരോ മഹാരാജാവിനെ പറഞ്ഞു ധരിപ്പിച്ചു. പഞ്ചാബിമല്ലൻമാരുമായി ഒരു കൈ നോക്കുവാനുള്ള മഹാരാജാവിൻെറ ആഗ്രഹം സ്വാമിതിരുവടികളെ അറിയിച്ചു.

താൻ ഇപ്പോൾ ഗുസ്തിയിൽ ഏർപ്പെടാറില്ലെന്നും തൻെറ ശിഷ്യൻ ഒരാൾ നല്ല ഗുസ്തിക്കാരനുണ്ടെ

ന്നും അയാളെ നിയോഗിക്കാമെന്നും സ്വാമികൾ പ്രസ്താവിച്ചു. വെളുത്തേരി കേശവൻ വൈദ്യരെയായരുന്നു സ്വാമികൾ നിർദ്ദേശിച്ചത്. ഉടനെ വൈദ്യർ സമാനയിക്കപ്പെട്ടു.

പഞ്ചാബിമല്ലൻമാരുമായി അന്നു നടന്ന മത്സരത്തിൽ അവർ പരാജിതരായി. മഹാരാജാവ് മത്സരജേതാവായ വെളുത്തേരി കേശവൻ വൈദ്യർക്ക് സമുചിതമായ പാരിതോഷികം നല്കി. മാത്രമല്ല പരാജയം അനുഭവിച്ച് രംഗം വിടേണ്ടിവന്ന പഞ്ചാബികൾക്കും സമ്മാനം നല്കി അദ്ദേഹം തന്റെ മഹാമനസ്കത പ്രകാശിപ്പിച്ചു.

## 21. ആ ഭാവിപ്പകർച്ചയുടെ രഹസ്യം

നല്ല നിലാവുള്ള ഒരു രാത്രി. വരിക്കോലിൽ ശ്രീ കേശവനുണ്ണിത്താനും ചിത്രമെഴുത്തു കെ. എം. വർഗീസുംകൂടി ആണ്ടിപ്പിള്ളയുടെ വസതിയിൽ ചെന്നുകയറി.

ശ്രീ ആണ്ടിപ്പിള്ള കണ്ടിയൂരമ്പലത്തിൽ നിന്ന് അകലെയല്ലാതെയുള്ള ഒരു ഭവനത്തിലാണ് താമസിച്ചിരുന്നത്. സർക്കാർ സർവീസിൽ മജിസ്ട്രേററ് ഉദ്യോഗമാണ് അദ്ദേഹം ഭരിച്ചിരുന്നതും.

ശ്രീ ഉണ്ണിത്താനും കൂട്ടുകാരനുംകൂടി ആണ്ടിപ്പിള്ളയുടെ ഭവനത്തിലേയ്ക്കു കയറുന്നേരം ചട്ടമ്പിസ്വാമിതിരുവടികൾ അകത്തു നിന്ന് എന്തിനോ പുറത്തിറങ്ങുകയായിരുന്നു. ആഗതർ തിരുവടികളെ ഭക്തിപൂർവം വന്ദിച്ചുകൊണ്ട് നില്പായി.

''ഹേ ! ദുശ്ശകുനം, ഇനി പോകുന്നില്ല. വരിൻ ഇരിക്കിൻ'' എന്നായി സ്വാമികൾ. അത്രയും പറഞ്ഞ് അദ്ദേഹം തിണ്ണയ്ക്കു കയറി. ഉദ്ദേശിച്ച കാര്യത്തിനു പോയ്‌വരാൻ സ്വാമികളോട് അവർ നിർബന്ധിച്ചു നോക്കി. കൂട്ടാക്കാതെ സ്വാമികൾ കയറി ഇരിപ്പായി. ആഗതരെയും കയറിയിരിക്കുവാൻ നിർബന്ധിച്ചു തുടങ്ങി.

''സ്വാമികളുടെ നേരംപോക്കുകേട്ട് വിഷമിക്കേണ്ട കാര്യമില്ല. ഇതൊക്കെ വെറും തമാശയാണ്'' എന്നു പറഞ്ഞ് ആണ്ടിപ്പിള്ള ഉണ്ണിത്താനെയും വർഗീസിനെയും ആശ്വസിപ്പിച്ചു.

സ്വാമിതിരുവടികളുടെ പോക്ക് മുടങ്ങിയതിന് ദുശ്ശകുനക്കാരായ തങ്ങളാണല്ലോ കാരണം എന്നോർത്താണ് അവർക്ക് വിഷമമുണ്ടായത്. കൂടുതൽ ചിന്തിക്കുന്നതിനുമുമ്പ് സാഹിത്യസദസ്സിലെ പതിവു സാമാജികരെല്ലാം ആ ഭവനത്തിൽ എത്തിച്ചേർന്നു. പുതിയ ഉണർവ് ആ അന്തരീക്ഷത്തിൽ അലതല്ലി ആത്മീയവും ഭൗതികവുമായ പലതും ചർച്ചാവിഷയങ്ങളായി.

ഗംഭീരങ്ങളായ വേദാന്തതത്വങ്ങൾ ലളിതമായ ഭാഷയിൽ ഉചിതമായ ഉദാഹരണങ്ങൾ ഉദ്ധരിച്ചുകൊണ്ട് സ്വാമികൾ വിശദീകരിച്ചു.

ഇടയ്ക്ക് മനോഹരമായി പാട്ടുപാടി. മൃദംഗം തകർത്തു വായിച്ചു. അങ്ങനെ തിരുവടികൾ സദസ്സിനെ ആഹ്ലാദസാഗരത്തിൽ ആറാടിച്ചു കൊണ്ടിരുന്നു.

പെട്ടെന്ന് സ്വാമികളുടെ മുഖത്ത് ഒരു ഭാവമാററം!

ചിത്രം പടിഞ്ഞിരുന്നിരുന്ന അദ്ദേഹം വികാരവിവശനായി താടിക്കു കയ്യുംകൊടുത്ത് ചിന്താഗ്രസ്തനായി മൗനമുദ്രിതനായി. നിശ്ചേഷ്ടനായി.

ഒന്നുകൊണ്ടും ഇളകാറില്ലാത്ത ആണ്ടിപ്പിള്ളക്കുപോലും സ്വാമിതിരുവടികളുടെ ആ ഭാവപ്പകർച്ച അമ്പരപ്പുളവാക്കി.

അഞ്ചു മിനിട്ടു കഴിഞ്ഞു. പെട്ടെന്ന് സ്വാമികൾ ഞെട്ടിയുണർന്നു. മുൻമട്ടിൽ ഉത്സാഹത്തോടെ വീണ്ടും സംഭാഷണമാരംഭിച്ചു.

അമ്പലത്തിൻെറ മുൻവശത്ത് ഒരു കാറിൻെറ മുഴക്കം കേൾക്കായി. അല്പ നിമിഷത്തിനുള്ളിൽ രണ്ടുമൂന്നു പേർ തിടുക്കത്തിൽ കിഴക്കുനിന്നും വീട്ടിലേക്കു കയറി വന്നു. ' ആരാ അത്? ' എന്ന് അവരോട് ആദ്യം ചോദിച്ച് മററുള്ളവരുടെ ശ്രദ്ധയെ ആകർഷിച്ചത് സ്വാമിതിരുവടികളായിരുന്നു.

'' ഞങ്ങളാണേ '' എന്നായിരുന്നു മറുപടി.

'' എന്താ വിശേഷം വല്ലതുമുണ്ടോ '' എന്നായി സ്വാമികൾ.

'' ശ്രീ നീലകണ്ഠ തീർഥപാദസ്വാമിക്ക് അസുഖം അല്പം കൂടുതലാണ്. സ്വാമികൾ അങ്ങോട്ടൊന്നു വരണം. ഞങ്ങൾ കാറു കൊണ്ടു വന്നിട്ടുണ്ട്. '' എന്നായി ആഗതർ.

ഉടൻ തന്നെ അവരൊന്നിച്ച് സ്വാമിതിരുവടികൾ പോവുകയും ചെയ്തു. യഥാസമയം ലക്ഷ്യത്തിലെത്തി ശിഷ്യന് അവസാനമായി തീർഥം കൊടുത്തു ജീവൻ-മുക്തനാക്കി. ശിഷ്യൻ അന്ത്യശ്വാസം വലിച്ചത് തൻെറ സദ്ഗുരുവിനെ കണ്ടുകൊണ്ടായിരുന്നു.

ഇക്കഥ പിറേറദിവസമാണ് ആണ്ടിപ്പിള്ളയും ലേഖകനായ ശ്രീ വരിക്കോലിൽ കേശവനുണ്ണിത്താനും കെ. എം. വർഗ്ഗീസും മററും അറിഞ്ഞത്.

ഉൽസാഹത്തിമർപ്പിനിടയിൽ ചട്ടമ്പിസ്വാമിതിരുവടികളുടെ മുഖത്ത് പെട്ടെന്നുണ്ടായ ഭാവപ്പകർച്ചയുടെ രഹസ്യം എന്താണെന്ന് അപ്പോഴാണ് അവർ മനസ്സിലാക്കിയതും അദ്ഭുതപ്പെട്ടതും.

അകലെ നടക്കുവാൻ പോകുന്ന കാര്യങ്ങൾ യോഗീശ്വരൻമാർ മനസ്സിലാക്കുന്നതും പ്രതികരിക്കുന്നതും എങ്ങനെയെന്ന് ഊഹിക്കുവാൻ ഈ സംഭവം നമ്മെ സഹായിക്കുന്നു.

## 22. അനുസരണയുള്ള എലികൾ

പരമഭട്ടാരക ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളെ നല്ലവണ്ണം നേരിട്ടറിഞ്ഞിട്ടുള്ള ഒരു ധന്യാത്മാവാണ് ഭാഗ്യദോഷംകൊണ്ടുമാത്രം മലയാള സാഹിത്യരംഗത്ത് മഹാകവിപ്പട്ടം നഷ്ടപ്പെട്ട വരിക്കോലിൽ ശ്രീ കേശവനുണ്ണിത്താൻ. ''ചട്ടമ്പിസ്വാമികൾ'' എന്ന അദ്ദേഹത്തിൻെറ ഒരു ലേഖനം ആധാരമാക്കി ഒരു സംഭവം മുമ്പു വിവരിച്ചിട്ടുണ്ട്. (ആ ഭാവപ്പകർച്ചയുടെ രഹസ്യം.) ഇവിടെ എലികൾ പ്രതിക്കൂട്ടിലായി കല്പനയനുസരിക്കുന്ന മറെറാരു വൃത്താന്തമാണ് പ്രതിപാദിക്കാൻ പോകുന്നത്. ശ്രീ ഉണ്ണിത്താൻെറ ലേഖനം തന്നെ ഇതിനും അടിസ്ഥാനം.

സ്ഥലം കണ്ടിയൂർ ശിവക്ഷേത്രത്തിനു സമീപം ആണ്ടിപ്പിള്ള മജിസ്ട്രേററിൻെറ വസതി. സമയം

സന്ധ്യമയങ്ങി ഏഴരമണിയായി. ശ്രീ. ഉണ്ണിത്താനും ചിത്രമെഴുത്തു വർഗീസുംകൂടി ആ വസതിയിൽ എത്തിച്ചേർന്നു. സ്വാമിതിരുവടികൾ ഒരു മൂർഖൻ പാമ്പിനെ ജനദ്രോഹത്തിൽ നിന്നു രക്ഷിച്ച അത്യാശ്ചര്യമായ സംഭവംകണ്ട് കോരിത്തരിപ്പോടു കൂടിയാണ് അവർ എത്തിയത്. തങ്ങൾ നേരിട്ടു സാക്ഷ്യം വഹിച്ച ആ സംഭവം ആണ്ടിപ്പിള്ളയെ അറിയിക്കുകയും ചെയ്തു. അപ്പോൾ ആണ്ടിപ്പിള്ള അന്നു കാലത്ത് ആ വസതിയിൽ നടന്ന മറ്റൊരദ്ഭുത സംഭവം അവരോട് പറയുകയുണ്ടായി. അതിലെ കഥാനായകൻ ആണ്ടിപ്പിള്ളയും കുറെ എലികളും സ്വാമിതിരുവടികളും മാത്രമാണ്.

ശ്രീ ആണ്ടിപ്പിള്ളയുടെ ഗൃഹത്തിൽ ആയിടയ്ക്ക് മൂഷകശല്യം കലശലായിരിക്കുകയാണ്. വിലപിടിച്ച രണ്ടു മൂന്നുടുപ്പുകളും മുണ്ടുമെല്ലാം മൂഷകൻമാർ വെട്ടിക്കളഞ്ഞു. ഉപദ്രവം കുറയുന്നില്ലെന്നു മാത്രമല്ല കൂടിക്കൂടി വരികയും ചെയ്യുന്നു. രാവിലെ നോക്കിയപ്പോഴും പുതിയ ഒരുടുപ്പു വെ ട്ടി യ താ യിക്കണ്ടു. അസഹ്യമായിത്തീർന്ന ആ ശല്യം മാററണമെന്ന് ആണ്ടിപ്പിള്ള ഉറച്ചു. എന്താണതിനു പോംവഴി! എലിപ്പാഷാണം കൊണ്ടുവന്നു വയ്ക്കുക – അത്ര തന്നെ.

മജിസ്ട്രേററായ അദ്ദേഹം അല്പം കോപത്തോടെ തൻെറ സേവകനോട് രാത്രിയാവുമ്പോഴേക്കും എലിപ്പാഷാണം കൊണ്ടുവരുവാൻ കല്പനയിട്ടു. അടുത്തൊരിടത്തു വിശ്രമിച്ചിരുന്ന സ്വാമിതിരുവടികൾ യദൃച്ഛയാ അത് കേൾക്കുവാനിടയായി. അദ്ദേഹം ചോദിച്ചു.

''ആണ്ടിപ്പിള്ളേ നിങ്ങളെന്താണു പറഞ്ഞത്?
എലിപ്പാഷാണം വാങ്ങിക്കൊണ്ടു വരണമെന്നോ കൊള്ളാം.''

''എന്റെ സ്വാമി, ഇതു കണ്ടില്ലേ! എലി ശല്യം വളരെ മൂത്തു. ഇങ്ങനെ പതിവായി മുണ്ടും ഉടുപ്പുമെല്ലാം കീറിക്കളകയാണവററ. അതൊന്നു നിർത്താൻ മറെറന്താണു പോം വഴി!'' എന്നായി ആണ്ടിപ്പിള്ള.

''ഓഹോ മഹാഭക്തൻ, പണ്ഡിതൻ, ആത്മജ്ഞാനി, നല്ല വിധികർത്താവ് ഈ നിലകളിലെല്ലാം ഔന്നത്യം പ്രാപിച്ച നിങ്ങഠം ഒരു പക്വമതിയെന്നല്ലേ ഇതേവരെ ഞാൻ കരുതിയിരുന്നത്. അതിനു കടക വിരുദ്ധമായ നടപടിയല്ലേ ഈ ഹിംസാവൃത്തി! ഈ നിലയ്ക്കു മനസ്സിളകിയാൽ മഹാ പ്രശ്നങ്ങഠം പലതും കൈകാര്യം ചെയ്യേണ്ട നിങ്ങഠം എങ്ങനെ അവയെ നേരിടും? മോശം മോശം! ഇരിക്കട്ടെ. ഈ ഉപദ്രവം ഞാൻ മാററിത്തരാമോ എന്ന് നോക്കട്ടെ. ഇന്നു രാവിലത്തെ നിങ്ങളുടെ പൂജ കഴിഞ്ഞശേഷം ആ പൂജാദ്രവ്യങ്ങഠം എന്നെ ഏല്പിക്കണം. അതുമതി. ബുദ്ധിമുട്ടുണ്ടോ?'' എന്നു തിരുവടികഠം അനുശാസിച്ചു. സ്വാമികളുടെ കല്പനയനുസരിച്ച് പൂജയ്ക്കുശേഷം പൂജാദ്രവ്യങ്ങഠം ഒരു തൂശനിലയിൽ സ്വാമിയെ ഏല്പിച്ചു. എന്നതിനുശേഷം ഊണ് കഴിക്കാൻ കയറി.

ആണ്ടിപ്പിള്ള ഊണു കഴിഞ്ഞ് മടങ്ങിവന്നപ്പോഠം തിണ്ണയിൽ നിറച്ച് എലികഠം ഇരിക്കുന്നതാണ് കണ്ടത്. നാല്പതോളം ഉണ്ടായിരുന്നു. കൈരണ്ടും മുമ്പിൽ കുത്തി വാൽ പിന്നിലേയ്ക്കു നീട്ടി എല്ലാം ഒരേ തരത്തിൽ അച്ചടക്കം പാലിച്ചുകൊണ്ട് അങ്ങനെ ഇരിക്കുന്നു. പിള്ളയെ കണ്ട ഉടനെ സ്വാമിതിരുവടികളുടെ ഒരു ലഘു പ്രസംഗം അവിടെ ഉണ്ടായി.

"ഞാൻ നിങ്ങളെ വിളിച്ചു വരുത്തിയത് ഒരു കാര്യം അറിയിക്കാനാണ്. ഇവിടെ പാർക്കുന്നത് ആരാണെന്നറിയാമോ ! നമ്മെയെല്ലാം രക്ഷിക്കാനും ശിക്ഷിക്കാനും അധികാരമുള്ള സ്ഥലം തഹസീൽ മജിസ്ട്രേററദ്ദേഹമാണ്. അദ്ദേഹത്തിൻെറ മുണ്ടും ഉടുപ്പും വെട്ടിനുറുക്കി മുറയ്ക്കു നിങ്ങളുണ്ടാക്കുന്ന ശല്യം പൊറുക്കാനാവാതെ നിങ്ങളെ നശിപ്പിക്കാൻ ഒരുങ്ങിയതാണ് അദ്ദേഹം. ഞാനതു വിലക്കി. നിങ്ങളുടെ ശല്യം മേലാൽ ഉണ്ടാകാതിരിപ്പാൻ വേണ്ടതു ചെയ്യാമെന്ന് ഏററിരിക്കുകയാണ്. അതിനാൽ ഇനി ഒരിക്കലും അത്തരം ഉപദ്രവം ഇവിടെ ഉണ്ടായിക്കൂടാ. കേട്ടല്ലോ എല്ലാരും ? ശരി.

ഇവിടെവരെ ഞാനല്ലേ വരുത്തിയത് ! ആസ്ഥിതിക്ക് ഈ വച്ചിരിക്കുന്ന തീററിസ്സാധനങ്ങൾ സമാധാനമായി തിന്നുകൊണ്ട് നിങ്ങൾക്കു പോകാം. "

ഇത്രയും കേട്ട എലികൾ നല്ല അച്ചടക്കത്തോടുകൂടി മലര്, പഴം, അപ്പം മുതലായ നൈവേദ്യസാധനങ്ങൾ കൊത്തിപ്പെറുക്കിത്തിന്നു. എല്ലാം തീർന്നപ്പോൾ സ്വാമിതിരുവടികൾ അവരോട് പിരിഞ്ഞു പൊയ്ക്കൊള്ളാൻ കല്പിച്ചു. ഓരോന്നോരോന്നായി സാവകാശത്തിൽ അവ പിരിഞ്ഞുപോയി.

അനുസരണയുള്ള എലികൾ !

ഇങ്ങനെ അനേകം എലിക്കഥകളും അണ്ണാൻകഥകളും സ്വാമിതിരുവടികളുടെ ജീവിതത്തിൽ നടന്നിട്ടുണ്ട്. ക്ഷുദ്രജീവികളുടെ അന്തഃകരണത്തിൽപോലും

പ്രവേശിക്കുവാനും അവരുമായി ആശയവിനിമയം ചെയ്യുവാനും യോഗീശ്വരനും സിദ്ധനുമായിരുന്ന അദ്ദേഹത്തിന് ഒരു പ്രയാസവുമുണ്ടായില്ല. സർവ ഭൂതാത്മാവായി ഈശ്വരതത്ത്വം സർവത്ര വ്യാപിച്ചിരിക്കുന്നതായി സ്വയം അനുഭവിച്ചറിയുന്ന ജീവൻമുക്തൻമാർക്ക് ഇതൊന്നും അത്ര ദുഷ്കരമല്ല. സാധാരണക്കാരന് എല്ലാം അസാധ്യം തന്നെയെങ്കിലും.

## 23. വൈദ്യകലാനിധി

ശ്രീതീർത്ഥപാദ പരമഹംസസ്വാമികളുടെ ഒരു കുറിപ്പിനെ ആധാരമാക്കിയാണ് ഇവിടെ ഒരു സംഭവം വിവരിക്കുവാൻ പോകുന്നത്. സ്വാമി തിരുവടികൾക്ക് ഏതെല്ലാം വിഷയങ്ങളിലും ശാസ്ത്രങ്ങളിലും പരിചയമുണ്ടായിരുന്നു എന്നു ചോദിക്കുന്നതിനേക്കാൾ നല്ലത് ഏതെല്ലാം വിഷയങ്ങളിലും ശാസ്ത്രങ്ങളിലും പരിചയമുണ്ടായിരുന്നില്ലാ എന്ന് ചോദിക്കലാണ്. ഏതു മഹാനായ ശാ സ് ത്ര പ ണ് ഡിതനും സ്വാമികളുടെ മുമ്പിൽ, മ ധ്യാ ഹ് ന സൂ ര്യ ന്റെ മുമ്പിൽ മിന്നാമിനുങ്ങു പോലെയാണ്. വൈദ്യശാസ്ത്രസിദ്ധാന്തത്തിലായാലും അങ്ങനെതന്നെ.

ക്രിസ്ത്വബ്ദം 1887 മുതൽ സ്വാമിതിരുവടികൾ കുറെക്കാലം മൂവാററുപുഴ വന്നു വിശ്രമിച്ചിരുന്നു. തന്തിരുവടികളുടെ മാഹാത്മ്യം കേട്ടറിഞ്ഞ് അനേകം ഉദ്യോഗസ്ഥൻമാരും അനുദ്യോഗസ്ഥൻമാരും പ്രമാണികളും അപ്രമാണികളും അദ്ദേഹത്തെ അവിടെവന്ന് സന്ദർശിക്കുകയും ആദരിക്കുകയും ശിഷ്യപ്പെടുകയും ചെയ്തിട്ടുണ്ട്. അവരിൽ ഒരാളാണ് പറവൂർ വടക്കേക്കര മടപ്ളാന്തുരുത്തിയിൽ തൈലോ

ത്ത് ശ്രീ നാരായണ പിള്ള. ഇദ്ദേഹം സ്വാമിതിരുവടികളെ തന്റെ വീട്ടിലേക്ക് ക്ഷണിച്ചുകൊണ്ടു പോയി പരിചരിക്കുക പതിവായിരുന്നു.

ഒരിക്കൽ ശ്രീ പിള്ളയുടെ ഭാര്യയ്ക്ക് ഏതോ രോഗം പിടിപെട്ടു. ചികിൽസക്കുവേണ്ടി കുളവേലിൽ ശ്രീ കൃഷ്ണൻ വൈദ്യരെയാണ് വരുത്തിയത്. ഉത്തരതിരുവിതാംകൂറിലെ അതിപ്രസിദ്ധനായ ഒരു ഭിഷഗ്വരനും സമുദായപ്രമാണിയുമായിരുന്നു അദ്ദേഹം. കൃഷ്ണൻവൈദ്യർ രോഗിയുടെ ചികിൽസയ്ക്കായി കുറച്ചുദിവസം തൈലോത്ത് വീട്ടിൽ താമസിക്കാനിടയായി. ആ കാലത്ത് യാദൃച്ഛികമായി സ്വാമി തിരുവടികളും ആ ഗൃഹത്തിൽ വന്നു ചേർന്നു.

നാരായണപിള്ള സ്വാമിതിരുവടികളെ ഭക്ത്യാദരപുരസ്സരം സ്വീകരിച്ച് സത്കരിച്ചശേഷം ശ്രീ കൃഷ്ണൻവൈദ്യരുമായി പരിചയപ്പെടുത്തി. വൈദ്യരും സ്വാമിതിരുവടികളും തമ്മിൽ സംഭാഷണം കുറച്ചു നേരമുണ്ടായി. അതിനിടയിൽ സ്വാമികൾ അവിടെ വൈദ്യർ നടത്തിയിരുന്ന ചികിൽസാക്രമത്തെപ്പററി ചോദിക്കുകയുണ്ടായി. നാരായണപിള്ളയുടെ ഭാര്യയുടെ രോഗം ക്ഷയമാണ്; അതിന് അജമാംസരസായനചികിൽസ നിശ്ചയിച്ചിട്ടുണ്ട് എന്ന് വൈദ്യരിൽ നിന്നും സ്വാമികൾക്ക് മനസ്സിലായി.

''മാംസാദികൾ കൂടാതെയുള്ള മരുന്നുകൾ

കൊണ്ട് ഈ രോഗം മാററിക്കൂടേ?'' സ്വാമികൾ ചോദിച്ചു.

''സാധിക്കുകയില്ല''

എന്നായി വൈദ്യരുടെ മറുപടി. സ്വാമിതിരുവടികളുടെ മാഹാത്മ്യം അന്ന് ശ്രീ കൃഷ്ണൻ വൈദ്യർ വേണ്ടപോലെ ധരിച്ചിട്ടില്ലായിരുന്നു. തന്റെ പാണ്ഡിത്യവും തർക്കപടുത്വവും സ്വാമികളുടെ മുമ്പിലൊന്ന് അവതരിപ്പിച്ചുകളയാം എന്നുറച്ച് ശ്രീ കൃഷ്ണൻവൈദ്യർ സ്വാമികളുമായി ഒരു വാദത്തിലേർപ്പെടുവാൻ തീരുമാനിച്ചു. കിംബഹുനാ? കുറച്ചു നേരം ആ വാദം അങ്ങനെ നടന്നു.

സ്വാമിതിരുവടികളുടെ പാണ്ഡിത്യവും പ്രതിഭയും സർവതോമുഖവും അദ്ഭുതകരവുമാണല്ലോ. വാദം കുറേ കഴിഞ്ഞതോടെ വൈദ്യർക്ക് കാര്യം മനസ്സിലായി. സ്വാമികളുടെ മുമ്പിൽ താൻ ബാലിശനും നിഷ്പ്രഭനുമാണെന്ന് അദ്ദേഹം അറിഞ്ഞു; അദ്ഭുതപരതന്ത്രനായിത്തീരുകയും ചെയ്തു.

തർക്കകർക്കശമതിയായ വൈദ്യർ പരാജയത്തിന്റെ കയ്പ് അങ്ങനെ ആദ്യമായി അനുഭവിച്ചത് അന്നാണ്. എങ്കിലും അദ്ദേഹം അതിലൊരു സമാധാനം കണ്ടെത്താതിരുന്നില്ല. ''ഇത്ര വലിയ ഒരു മഹാനുഭാവനിൽ നിന്നാണല്ലോ തനിക്ക് തോൽവി പററിയത്'' എന്നോർത്തായിരുന്നു അദ്ദേഹം സമാധാനിച്ചത്.

പിന്നീട് സ്വാമിതിരുവടികളുടെ ഉപദേശമനുസരിച്ച് ഹിംസാബന്ധം കൂടാതെയുള്ള ചികിൽസകൊണ്ട് നാരായണപിള്ളയുടെ ഭാര്യയെരോഗവിമുക്തയാക്കി. മാത്രമല്ല ശ്രീ കൃഷ്ണൻവൈദ്യൻ തന്റെ ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായത്തിന് തുടക്കം കുറിക്കുകയും ചെയ്തു. അതായത് അദ്ദേഹം ശ്രീചട്ടമ്പി സ്വാമി തിരുവടികളെ തന്റെ ആദ്ധ്യാത്മിക ഗുരുവായി സ്വീകരിച്ച് ധന്യനായി എന്ന് സാരം.

വൈദ്യശാസ്ത്രവിഷയത്തിൽ സ്വാമിതിരുവടികൾക്ക് അന്യാദൃശമായ പ്രഗല്ഭപാണ്ഡിത്യമുണ്ടായിരുന്നു. അത്യാവശ്യസന്ദർഭങ്ങളിൽ അദ്ദേഹം അതെടുത്ത് പ്രയോഗിച്ച് പലർക്കും സ്വാസ്ഥ്യം നൽകിയിട്ടുണ്ട്. ഒട്ടുവളരെ ഒററമൂലികകൾ അദ്ദേഹത്തിന് അറിയാമായിരുന്നു. മരുത്വാമലയിലും അരുവിപ്പുറത്തും മററും സഞ്ചരിക്കുന്നതിനിടയിൽ സ്വാമി തിരുവടികൾ കഴിച്ച് രുചിച്ചുനോക്കാത്ത ഇലകളുണ്ടായിരുന്നില്ല. തൻമൂലം ''ആടുകുഞ്ഞൻ'' എന്നൊരു പേരും അദ്ദേഹം സമ്പാദിച്ചിട്ടുണ്ട്. ആടും കുഞ്ഞനും കഴിച്ചുനോക്കാത്ത ഇലകളില്ല!

## 24. കടുവാപ്പട്ടി

പട്ടിപോലെ മുമ്പിൽ വാലാട്ടിനില്ക്കുന്ന കടുവായെ എങ്ങനെ വിളിക്കും — കടുവാപ്പട്ടി എന്നല്ലാതെ?

ജനങ്ങൾ നിറഞ്ഞ പട്ടണങ്ങളെക്കാൾ സ്വാമികൾ ഇഷ്ടപ്പെട്ടിരുന്നത് വിജനങ്ങളായ മലപ്രദേശങ്ങളോ ജനസാന്ദ്രത കുറഞ്ഞ ഗ്രാമപ്ര ദേശങ്ങളോ ആണ്. ഈ അഭിരുചിയ്ക്കനുസരിച്ച് അദ്ദേഹം മലയാററൂരിനടുത്തുള്ള കോടനാട് എന്ന മലംപ്രദേശത്തുതാമസിക്കുന്ന കാലം.

ഒരു ദിവസം രാവിലെ എഴുന്നേററ് സ്വാമിതിരുവടികൾ ആരണ്യഭൂഭാഗഭംഗികൾ കണ്ടു രസിക്കുകയായിരുന്നു.

ആ സമയത്ത് സ്വാമികളുടെ ഒരന്തേവാസിയും ചില അനുചരൻമാരും കൂടി ആ കാടുകളിലേക്കു കട

ന്നു വന്നു. കുറച്ചു ദിവസം മുമ്പു കാണാതായ പശുവിനെ അന്വേഷിച്ചുകൊണ്ട്. ആ ദിക്കുകളിൽ കടുവായുടെ ശല്യം ധാരാളമുണ്ടായിരുന്നു. ആകയാൽ പശുഗവേഷകൻമാർ നിറതോക്കുകളുമായിട്ടാണു വന്നിട്ടുള്ളത്. നടന്നു നടന്ന് അവർ ചോലയൊഴുക്കു താഴ്‌വരയിലെത്തി. അവരുടെ പശു അവിടെ ചത്തുകിടക്കുന്നതായി കണ്ടു. പശുവിന്റെ ദേഹത്തിലുള്ള വ്രണങ്ങൾ കണ്ടാൽ കടുവായുടെ പ്രക്രിയകളുടെ ഫലമാണ് അവയെന്നു മനസ്സിലാക്കാം. അത്ര ദാരുണങ്ങളായിരുന്നു ആ വ്രണങ്ങൾ.

ചെറുപ്പക്കാരായ തോക്കുധാരികൾ ഉറച്ചു, കടുവായെ വെടിവച്ചു കൊല്ലുകതന്നെ വേണമെന്ന്. കൊന്ന പശുവിന്റെ മാംസം തിന്നാൻ ആ ക്രൂര ജന്തു വീണ്ടും വരും. അപ്പോൾ അതിന്റെ കഥ കഴിക്കാം എന്നു വിചാരിച്ച് അവർ അടുത്തുള്ള ഒരു മരത്തിൻമേൽ കയറിയിരിപ്പായി — ലാക്കു നോക്കിക്കൊണ്ട്. അവിടെ ഇരുന്നുകൊണ്ടു ചുററും കണ്ണോടിച്ചു. അപ്പോൾ അവർ കണ്ട കാഴ്ചയെന്തായിരുന്നു?

അകലെ ഒരു പാറയുടെ അരികിലായി സ്വാമികൾ ആരെയോ കാത്തുനില്ക്കുന്നു. അല്ല കാത്തു നില്ക്കുന്നതുപോലെ കാണപ്പെടുന്നു. ആരെയാണാവോ?

അതാ അധികം താമസിയാതെ കാട്ടിനകത്തുനിന്നും ഒരു തെങ്ങോലവരയൻ കടുവാ! നീണ്ടവാൽ നിലത്തു മുട്ടുന്നുണ്ട്. അവൻ അതിനെ ഇടയ്ക്കിടെ ചലിപ്പിക്കുന്നു. ഭീകരമായ മുഖം. നാവിന്റെ അഗ്രംകൊണ്ട് ചിറികളെ കൂടെക്കൂടെ നക്കി നനയ്ക്കുന്നു സ്വാമികളുടെ അടുത്തേക്കുതന്നെയാണ് അവന്റെ വരവ്!

കടുവായ്ക്കു നല്ല ഒരു പ്രാതൽ കിട്ടിയിരിക്കുന്നു—താടിക്കാരനായ നമ്മുടെ സ്വാമി! മരത്തിൻമേൽ കയറിയിരിക്കുന്ന തോക്കുധാരികൾ അതോർത്ത് അമ്പരന്നുപോയി. എല്ലാം ദൈവനിശ്ചയം അല്ലാതെന്തു പറയട്ടെ? തങ്ങൾക്കൊന്നും ആ പരിതഃസ്ഥിതിയിൽ പ്രവർത്തിക്കാനാവില്ല.

'' കടുവാ പിന്നോട്ടമർന്ന് മുന്നോട്ടൊരു ചാട്ടം. ഒരു അടി. ഒരു കടി. ഇനി അത്രമാത്രമേ സംഭവിക്കുവാനുള്ളു. സ്വാമികളുടെ ദേഹം ഒരിടത്ത്. ദേഹി മറെറാരിടത്ത് '' അങ്ങനെ ആലോചിച്ചപ്പോൾ മരക്കൊമ്പത്താൻമാർ കിടുകിടെ വിറച്ചു പോയി.

അഹോ അവർ തുടർന്നു കണ്ടതെന്താണ്?

കടുവാ സ്വാമികളുടെ അടുത്തെത്തുന്നു. വാലാട്ടി മുമ്പിൽ നില്ക്കുന്നു. മുരളുന്നു. പാദങ്ങൾ മണക്കുന്നു. പാദത്തിൽ തലവച്ചു കിടക്കുന്നു. എഴുന്നേററ് സ്വാമികളെ വട്ടം ചുററുന്നു. എല്ലാം യജമാനനെ കണ്ട പട്ടിക്കു തുല്യം എന്നു പറഞ്ഞാൽ മതിയല്ലോ.

' കടുവാപ്പട്ടി തന്നെ!

തൻെറ അടുത്തെത്തി സ്നേഹപ്രകടനം നടത്തുന്ന തെണ്ടോലവരിയൻ കടുവായുടെ തലയിൽ സ്വാമികൾ കൈവച്ചു തടവിക്കൊണ്ട് ലാളിച്ചു — അച്ഛൻ ഒരു ശിശുവിനെ എന്നപോലെ!

അങ്ങനെ പറഞ്ഞാൽ മതിയോ! തൻെറ ഔരസസന്താനങ്ങളിൽപോലും അച്ഛനമ്മമാർ കാണിക്കാത്ത വിധം സ്നേഹപ്രകടനമാണ് സ്വാമികൾ ആ തെണ്ടോലവരിയനിൽ കാണിച്ചത്. ഇങ്ങനെയുമുണ്ടോ ഒരു സൗഹാർദ്ദം!

ഒരു കോട്ടുവായിട്ടുകൊണ്ട് കടുവാ വന്നവഴിക്കു തിരിച്ചുപോയി.

തോക്കുധാരികൾ ധൈര്യസമേതം താഴത്തിറങ്ങി താവളത്തിലേക്ക് തിരിച്ചുപോയി. അവിടെ സ്വാമികൾ സുസ്മേരവദനനായി നില്ക്കുന്നു.

"കടുവായെക്കണ്ടോ?... നിങ്ങളുടെ പശുവിനെ പിടിച്ച കടുവാ ഇന്നു കാലത്ത് എന്റെ അടുക്കൽ വന്നു ക്ഷമായാചനം ചെയ്തു പോയിട്ടുണ്ട്... കേവലം ആഹാരസമ്പാദനത്തിനായി അവർ പശുക്കളെ പിടിച്ചു തിന്നുന്നു. അല്ലാതെ ഇതിലെന്തു മനപ്പൂർവ്വമാണ് അവർക്കുള്ളത്? മനുഷ്യർ മനുഷ്യരെ ഹിംസിക്കുക എന്നത് ഇപ്പോൾ ഒരു ലോകനീതിയായിരിക്കെ വിശേഷബുദ്ധിയില്ലാത്ത ഇവററയുടെ പ്രവൃത്തികളെക്കുറിച്ചു നമുക്കു കോപം ഉണ്ടാകാൻ പാടില്ലാത്തതാണ്."

ഇതായിരുന്നു സ്വാമിതിരുവടികളുടെ അതിശ്രദ്ധേയമായ അമൃതവാണി!

നിസ്സ്വാർത്ഥമായ സമസൃഷ്ടി സ്നേഹമുള്ള ആളുകൾ കുറെയൊക്കെക്കണ്ടേയ്ക്കും. സ്വാമിതിരുവടികൾ വിഷമസൃഷ്ടി സ്നേഹത്തിന്റെ കാര്യത്തിലും അദ്വിതീയനായിരുന്നു.

അഥവാ പൂർണ്ണബ്രഹ്മജ്ഞനുണ്ടോ സമ—വിഷമ—വ്യത്യാസങ്ങൾ!

ശുഭം

# ദർശനം പബ്ളിക്കേഷൻസ്

ബേബി കോട്ടേജ്, ജി. എം. റോഡ്, വെള്ളയമ്പലം
തിരുവനന്തപുരം — ഫോൺ : 61721

# ദർശനം പ്രസിദ്ധീകരണങ്ങൾ

**1. ശ്രീവിദ്യാധിരാജ ഭജനാവലി** 15–00

(പരിഷ്ക്കരിച്ച മൂന്നാംപതിപ്പ്)

പ്രൊ. എ. വി. ശങ്കരൻ

ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്ത്വം ആലപിക്കുന്ന മനോഹര ഭജനഗാനസമാഹാരം. ഉത്കൃഷ്ടാശയങ്ങളും ഉന്നതഭാവങ്ങളും അതിഗഹനങ്ങളായ ആത്മതത്ത്വങ്ങളും കൊണ്ട് പ്രൗഢോജ്ജ്വലമായ ഒരു കൃതി

**2. ഗീതികാഞ്ജലി** 10–00

പ്രൊ. എ. വി. ശങ്കരൻ

മുപ്പതു ഭാവഗീതങ്ങളാണ് ഇതിലെ ഉള്ളടക്കം. പരമാരാധ്യനായ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ സ്മരണയ്ക്കുമുമ്പിൽ വിടരാൻ വെമ്പിനിൽക്കുന്ന കൂപ്പുകൈമൊട്ടാണ് അവ ഓരോന്നും.

**3. പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമികൾ** 10–00

(ജീവചരിത്രസംഗ്രഹം)

പി. കെ. പരമേശ്വരൻ നായർ

**രസകരങ്ങളായ സംഭവങ്ങൾ**

എൻ. ഗോപിനാഥൻനായർ

**4. ശ്രീവിദ്യാധിരാജകാവ്യസുധ**

( അച്ചടിയിൽ )

ശ്രീചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ച് വിഖ്യാതരായ കവികൾ മലയാളത്തിലും സംസ്കൃതത്തിലും രചിച്ചിട്ടുള്ള അനേകം പ്രൗഢകവിതകളുടെ സമാഹാരം.

അപേക്ഷിക്കുക :—

**ദർശനം പബ്ളിക്കേഷൻസ്**

ബേബികോട്ടേജ് ജി. എം. റോഡ്

വെള്ളയമ്പലം, തിരുവനന്തപുരം.